# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ്
മെത്രാപ്പോലീത്ത
121–ാം ഓർമ്മ മാർച്ച് 9
അങ്കമാലി ചെറിയ പള്ളി



കോനാട്ട് ഗീവറുഗീസ് മാർ യൂലിയോസ്
മെത്രാപ്പോലീത്തയുടെ കബറിടം
127–ാം ഓർമ്മ മാർച്ച് 22
പാമ്പാക്കുട വലിയ പള്ളി



പൗലോസ് മാർ സേവേറിയോസ്
മെത്രാപ്പോലീത്ത
50–ാം ഓർമ്മ മാർച്ച് 17
ആർത്താറ്റ് പുത്തൻപള്ളി



മലങ്കര മെത്രാപ്പോലീത്ത
മാർത്തോമ്മ നാലാമന്റെ കബറിടം
283–ാം ഓർമ്മ മാർച്ച് 25
കണ്ടനാട്പള്ളി

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

■ വാല്യം : 13
■ ലക്കം : 3
■ മാർച്ച് 2012





മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് – 682 308
pradeepthi2002@gmail.com


## ദളങ്ങളിൽ








ഒറ്റപ്രതി – 10 രൂപ
വാർഷിക – 100 രൂപ
10 വർഷം – 1000 രൂപ



# മൗനത്തിന്റെ ആനന്ദം

ഒരു വൃദ്ധനായ ഗ്രാമീണൻ സ്ഥിരമായി തന്റെ ഗ്രാമത്തിലുള്ള ദേവാലയത്തിൽ കടന്നു ചെന്നു കുറേ സമയം നിശബ്ദമായി ചിലവഴിക്കുമായിരുന്നു. ഇങ്ങനെ മൗനമായിരുന്നതിനുശേഷം തിരികെപ്പോകുന്ന വൃദ്ധനോട് ആ ദേവാലയത്തിലെ യുവ വൈദികൻ കാരണം തിരക്കി. വളരെ ശ്രദ്ധേയമായിരുന്നു വൃദ്ധന്റെ മറുപടി– I look at Him, He looks at me and We are happy together.

ആഴമേറിയ മൗനതയുടെ നിമിഷങ്ങളിലാണ് ആനന്ദം ലഭിക്കുന്ന ദൈവസാമീപ്യം അനുഭവിച്ചറിയുവാൻ സാധിക്കുന്നത്. അരൂപനും അദൃശ്യനും അപ്രമേയനുമായ ദൈവം മനുഷ്യനേത്രങ്ങൾക്ക് അഗോചരനെങ്കിലും നിശബ്ദതയുടെ ധന്യ മുഹൂർത്തങ്ങളിൽ അന്തർനേത്രങ്ങൾക്ക് ആ ചിന്മയരൂപനെ ദർശിക്കുവാൻ സാധിക്കും. അതിനാലാവാം സ്വർണനാവുകാരനായ ഈവാനിയോസ് എന്ന സഭാ പിതാവ് ഇപ്രകാരം പറഞ്ഞത് "ഞാൻ എന്റെ ഗുരുക്കന്മാരിൽ നിന്നും പഠിച്ചതിലേറെ കാര്യങ്ങൾ ദേവാലയത്തിലെ നിശബ്ദ നിമിഷങ്ങളിൽ നിന്നു പഠിച്ചു."

വാദ്യോപകരണങ്ങളിൽ നിന്ന് ഉച്ചസ്ഥായിൽ ഉയരുന്ന ശബ്ദങ്ങൾക്കനുസൃതമായി ഉണ്ടാക്കുന്ന ആരാവാരങ്ങളും ശബ്ദകോലാഹലങ്ങളും വൈകാരിക തലത്തെ ഉയർത്തുകയും അതിലൂടെ ഉണ്ടാകുന്ന അനുഭവത്തെ ദൈവികാനുഭൂതിയെന്ന് തെറ്റിദ്ധരിപ്പിക്കുകയും ചെയ്യുന്നു. ഷേക്സ്പീയറുടെ നാടകമായ ഹാംലറ്റിലെ രാജാവിന്റെ പ്രാർത്ഥന പോലെയാണത്. My words fly up, My thoughts remain below, words without thoughts never to heaven go. ഇവിടെ ഹൃദയവിചാരങ്ങളും, ചിന്തകളും ഉയരത്തിലേക്കു പോകുന്നില്ല. ഉപരിപ്ലവമായ പ്രവർത്തനങ്ങളേ നടക്കുന്നുള്ളൂ എന്നതാണ് ഇതിനു കാരണം. അതിനാൽ അനുഭൂതി നിലനിർത്തുവാൻ എപ്പോഴും ശബ്ദമേളങ്ങളുടെ അകമ്പടി ആവശ്യമായി വരുന്നു. ആപേക്ഷിക തലത്തിൽനിന്ന് ചിന്തകളെ പാരമാർത്ഥിക സത്യത്തിലേക്ക് ഉയർത്തണമെങ്കിൽ ഹൃദയത്തെ ദൈവസന്നിധിയിൽ പകരണം. ഹന്നയുടെ പ്രാർത്ഥന അപ്രകാരമായിരുന്നു (1 ശമുവേൽ 1:15). അതുകൊണ്ടാണ് യേശുക്രിസ്തു തന്റെ ഇഹലോക വ്യാപാര നാളുകളിൽ തന്റെ പിതാവാം ദൈവവുമായി നിശബ്ദതയിൽ വളരെ സമയം ചിലവഴിച്ചതും (ലൂക്കോസ് 9:28) അതിനായി നമ്മെ ഉത്സാഹിപ്പിക്കുന്നതും (മത്തായി 6:6). ശ്രീ വിവേകാനന്ദ സ്വാമിയുടെ അഭിപ്രായത്തിൽ ഒരു പാത്രത്തിൽ നിന്ന് മറ്റൊരു പാത്രത്തിലേക്ക് എണ്ണ പകരുന്നതു പോലെ ഇടമുറിയാതെ ഇതു തുടർന്നുകൊണ്ടിരിക്കണം.

നല്ലവനായ ദൈവത്തെ രുചിച്ചറിഞ്ഞതിലൂടെ ആനന്ദമനുഭവിച്ച സങ്കീർത്തനക്കാരൻ നൂറ്റാണ്ടുകൾക്കു മുൻപ് ഈ ദൈവീകാനുഭൂതി കൈവരിക്കുവാനുള്ള മാർഗ്ഗം മൗനം തന്നെയാണെന്ന് പാടി, Be still and know that I am God (സങ്കീ. 46:10) ഇങ്ങനെ സ്വസ്ഥമായിരുന്ന് ദൈവീക സാമീപ്യം അനുഭവിച്ചുകൊണ്ട് സായൂജ്യമടഞ്ഞവരാണ് ഭാരതത്തിലെ മുനിശ്രേഷ്ഠന്മാർ. മുനി എന്ന പേരിനർഹരായതും ഇതിനാൽ ത്തന്നെ. അവരുടെ തപഃശക്തി നിശബ്ദതയിലൂടെ ലഭിച്ചതാണ്. മൗനതയിൽ തപിക്കുന്ന അന്തഃക്കരണത്തിൽനിന്നുളവായ ചിന്തകൾ തപഃശക്തിയാൽ ഉയർന്ന് ദൈവസന്നിധിയിലെത്തി ആ പരംപൊരുളുമായി ആശയ സംവേദനം നടത്തുന്നു. ഇങ്ങനെ നിരന്തര ദൈവസമ്പർക്കത്തിലൂടെ പരമാനന്ദം അനുഭവിക്കുന്നു. ഈ സച്ചിദാനന്ദ (സത് + ചിത് + ആനന്ദം) സ്വരൂപനായ ഈശ്വരനുമായി നാൽപ്പതു ദിവസം സംസർഗ്ഗത്തിലേർപ്പെട്ടിരുന്ന മോശയുടെ മുഖം ആനന്ദത്താൽ ആദിത്യനെപ്പോലെ ശോഭിച്ചു. മറുരൂപമലയിൽ വച്ച് ഈയൊരു അനുഭവം തന്നെയാണ് യേശുക്രിസ്തുവിനും ഉണ്ടായത് (ലൂക്കോസ് 9:29). നോമ്പിന്റെ ഈ ദിനങ്ങളിൽ നമുക്കും ഈ ആനന്ദാവസ്ഥയെ പ്രാപിക്കാം. പ്രത്യേകിച്ച് വിശുദ്ധ വാരത്തിൽ നമുക്കിത് അനുഭവിക്കാം. ഈ ഉപവാസ (ഉപ + വസിക്കുക = കൂടെ വസിക്കുക) ദിനങ്ങൾ നാം ഓരോരുത്തരേയും ഇതിനു പ്രാപ്തരാക്കട്ടെ. ഉയർത്തെഴുന്നേറ്റവനായ കർത്താവിന്റെ തേജസ്സ് നമ്മിൽ പ്രശോഭിക്കട്ടെ.

പൂവത്തുങ്കലച്ചൻ



# സന്യാസ പ്രസ്ഥാനത്തിന് ഒരാമുഖം-5

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

### 6. പ്രധാന സന്യാസകൃതികൾ

### 1. അന്തോണിയോസിന്റെ ജീവചരിത്രം (Vita Antoni)

ഈജിപ്തിലെ സന്യാസജനയിതാവായ വി.അന്തോണിയോസിന്റെ ജീവചരിത്രം അലക്സാന്ത്രിയായിലെ വി.അത്താനാസ്യോസ് എഴുതി (സി. 370)

### 2. മരുഭൂമിയിലെ പിതാക്കന്മാരുടെ സൂക്തങ്ങൾ (Apopthegmata Patrum)

ഈജിപ്ത്, സിറിയ, പലസ്തീൻ എന്നീ സ്ഥലങ്ങളിലെ മരുഭൂമികളിൽ (മണലാരണ്യങ്ങളിലും പർവ്വതനിരകളിലും) താമസിച്ചു സന്യാസ പിതാക്കന്മാരുടെ സൂക്തങ്ങൾ വാചാപാരമ്പര്യത്തിലായിരുന്നതു ലിഖിതങ്ങളായിത്തീർന്നതു പലസ്തീനിലെ മാർ സാബായുടെ ആശ്രമാംഗമായിരുന്ന യോഹന്നാൻ സന്യാസി അവ 1071-2 കാലഘട്ടത്തിൽ സമാഹരിച്ച് എഴുതിയപ്പോഴാണ്. ഇതിന്റെ ഇംഗ്ലീഷ് പരിഭാഷ ഇപ്പോൾ ലഭ്യമാണ്.

കൂടാതെ റുഫിനസി (345-410) ന്റെ സന്യാസികളുടെ ചരിത്രം (History of the Monks). കുംറാൻ സന്യാസികളുടെ വിവരണം ഉൾക്കൊള്ളുന്ന ചാവുകടൽ ചുരുളുകൾ (The Dead Sea Scrolls) പല്ലാഡിയസിന്റെ ലൗസിയാക്കു ചരിത്രം (Palladius Lausice History) വി. ബസേലിയോസിന്റെയും വി. ബനഡിക്ടിന്റെയും സന്യാസ നിയമങ്ങൾ നിസ്സായിലെ വി. ഗ്രീഗോറിയോസിന്റെ കന്യകാത്വത്തെക്കുറിച്ചുള്ള പ്രബന്ധം (Tralte De la Virginitate) 18-ാം നൂറ്റാണ്ടിൽ മൗണ്ട് ആഥോസിലെ നിക്കോദീം, മക്കാറിയോസ് എന്നീ സന്യാസികൾ ക്രോഡീകരിച്ചെടുത്ത നാലു മുതൽ പതിനഞ്ചു നൂറ്റാണ്ടു വരെയുള്ള സന്യാസ പിതാക്കന്മാരുടെ പ്രധാന പഠിപ്പിക്കലുകൾ ഉൾപ്പെടുന്ന Philokalia എന്നിവയാണ് ഇന്ന് അറിയപ്പെട്ടിട്ടുള്ള ഏറ്റം പ്രസിദ്ധങ്ങളായ സന്യാസ കൃതികൾ.

### 7. പൗരസ്ത്യ സന്യാസ പ്രസ്ഥാനം

ഇന്നത്തെ പൗരസ്ത്യ സന്യാസത്തിന്റെയും ഊടും പാവും നിരത്തിയതു കൈസറിയായിലെ വി. ബസേലിയോസ് ആണെന്നു തന്നെ പറയാം. അദ്ദേഹത്തിന്റെ സന്യാസകൃതികളുടെ വിവർത്തന സമാഹാരം ഇന്നു ലഭ്യമാണ്. (W.K.L. Clarke The Ascetic works of Saint Basil London 1925) അതിൽ സന്യാസിയെ ക്രിസ്തുവിന്റെ പടയാളിയാക്കി ചിത്രീകരിക്കുന്നു. ലോകത്തെ ഉപേക്ഷിച്ചെങ്കിലെ പറുദീസ്സായെ പ്രാപിക്കുവാൻ സാധിക്കൂ എന്ന് ഉപദേശിക്കുന്നു. ദൈവത്തിന്റെ ന്യായവിധിയെക്കുറിച്ചു പറയുന്നതോടൊപ്പം സന്യാസ ജീവിതത്തിന്റെ ശ്രേഷ്ഠത എടുത്തു കാട്ടുന്ന പ്രഭാഷണങ്ങൾ പ്രസിദ്ധങ്ങളാണ്. സന്യാസ ജീവിതത്തിലെ മിക്കവാറും എല്ലാ പ്രശ്നങ്ങളേയും വിശകലനം ചെയ്തു പഠിപ്പിക്കുന്ന ഹ്രസ്വനിയമങ്ങളും (Shorter rules) ദീർഘനിയമങ്ങളും (Longer rules) കൈസറിയായിലെ വി. ബസേലിയോസിന്റെ ഈ രംഗത്തുള്ള ആധികാരികയെ എടുത്തുകാട്ടുന്നു. സമൂഹ സന്യാസപ്രസ്ഥാനത്തിന്റെ ജനയിതാവെന്നു മാത്രമല്ല സന്യാസികളുടെ സാമൂഹ്യസേവന ച്ചുമതല വേണ്ടവണ്ണം പ്രായോഗികതയിലാക്കിക്കൊടുക്കുക കൂടി ചെയ്തു.

സന്യാസവസ്ത്രങ്ങൾ: ലോകത്തെ ഉപേക്ഷിച്ചു ക്രിസ്തുവിനുവേണ്ടി സ്വയം സമർപ്പിക്കുന്ന മുടി കത്രിക്കലും, കുരിശുവഹിച്ചുകൊണ്ടുള്ള നില്പും ഇടവിട്ടു കുമ്പിട്ടു കൊണ്ടുള്ള നിലയും എല്ലാം ദയറോയൂസോ ശുശ്രൂഷയിൽ അതിപ്രാധാന്യമുള്ളവയാണ്. ദയറാക്കാരന്റെ വസ്ത്രങ്ങളെല്ലാം പ്രതീകാത്മകമാണ്. അകത്തിടുന്ന കറുത്ത കുപ്പായം നീതിയു

ടെയും സന്തോഷത്തിന്റെയും പ്രതീകമാണ്. അതിനുമുകളിലായി മുറുക്കിക്കെട്ടുന്ന ഇട ക്കെട്ടു ജഡികമോഹങ്ങളെ മരിപ്പിക്കുന്നതി ന്റെയും സത്യത്തിൽ ചരിക്കുന്നവാനുള്ള പ്രതിജ്ഞ എടുക്കുന്നതിന്റെയും പ്രതീകമാണ്. പുറം ളോഹ നിർമ്മലതയുടെയും ദൈവിക ശക്തിയുടെയും സംരക്ഷണത്തിന്റെയും പ്രതീ കമാകുന്നു. ചെരുപ്പുകൾ സമാധാന സുവിശേ ഷത്തിൽ നടക്കുവാനുള്ള തയ്യാറെടുപ്പിന്റെ പ്രതീകമാണ്. കൂടാതെ അവ ശരീരത്തിന് അടിമയായിരിക്കുന്നത് സന്യാസിയുടെ ശരീരം (ജഡേഛകൾ) ആത്മാവിന്റെ ഇച്ഛ കൾക്കു അടിമയായിരിക്കണമെന്നതിന്റെ അട യാളമായി യരുശേമിലെ വി.കൂറിലോസ് പറ യുന്നു.

തലമൂടുന്ന കറുത്ത തുണി രക്ഷയുടെ ശിരോവസ്ത്രത്തെ സൂചിപ്പിക്കുന്നു. തെസ്സ ലോനിക്യയിലെ ശീമോനും യരുശലേമിലെ കൂറിലോസും ഇതിനെ ലൗകിക ചിന്തകളെ ആട്ടിപ്പായിക്കുന്നതിനുള്ള ദൈവിക കൃപ യുടെ നിഴലിക്കൽ സന്യാസിയുടെമേൽ ഉണ്ടാ കുന്നതിനോടു രൂപപ്പെടുത്തിയിരിക്കുന്നു. സോസോമൻ ദൊറേത്തെയൂസ് മഠാധിപനും ഇതിനെ നിഷ്കളങ്കതയുടെയും വിനയത്തി ന്റെയും പ്രതീകമായി പറയുന്നു. റമ്പാന്മാരുടെ തലയിൽ ഇടുന്ന കറുത്ത തുണിയിൽ കുരി ശുകൾ തയിച്ചു വച്ചിരിക്കുന്നതു കുരിശെടു ത്തുകൊണ്ടു കർത്താവിനെ അനുഗമിക്കുന്ന തിന്റെയും ലോകത്തിനു ക്രൂശിക്കപ്പെട്ടിരിക്കു ന്നു (ലോകത്തെ ഉപേക്ഷിച്ചിരിക്കുന്നു) എന്ന തിന്റെയും പ്രതീകമാകുന്നു. ഇതിനെല്ലാം പുറമെ സന്യാസിമാർ ഒരു കാലത്തു മറ്റെല്ലാ വസ്ത്രങ്ങളും കൈകളും മൂടി (Sleavless) കിടക്കുന്ന വലിയ പുറം കുപ്പായം ധരിച്ചിരു ന്നതായി കാണുന്നു. ഇത് സന്യാസി ലോക ത്തിന് മുന്നിൽ കബറടക്കപ്പെട്ടവനാണെന്ന തിന്റെ പ്രതീകമായി സന്യാസപിതാക്കന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. പഴയ മനുഷ്യന്റെ പ്രവൃ ത്തികളിലേക്കു വീണ്ടും തിരിയാതിരിക്കുന്ന തിനും മറ്റൊരാളിന്റെമേൽ കൈയ്യോങ്ങാതിരി ക്കുന്നതിനാണ് ഈ പുറം ളോഹ എന്നു മറ്റു ചില പിതാക്കന്മാർ പറയുന്നു. സ്വർഗ്ഗീയ രാജാ വിന്റെ ഭടന്മാരെന്നതിന്റെ പ്രതീകമായി ളോഹ യുടെ ഉള്ളിൽ ചുവപ്പ് അടയാളമോ ആകാ ശത്തെ പ്രതിധ്വനിപ്പിക്കുന്ന നീലത്തുണിയോ ധരിച്ചു പിടിപ്പുക്കുവാൻ പറയുന്നത്. ഇതു പ്രധാന ചടങ്ങുകൾക്കു മാത്രം ഉപയോഗിച്ചാൽ മതിയാവുമെന്നും പറയന്നുണ്ട്. ഇന്നത്തെ സിറിയൻ സന്യാസവസ്ത്രങ്ങളെല്ലാം തന്നെ ഗ്രീക്കു സന്യാസ വസ്ത്രങ്ങളുടെ സ്വാധീന ത്താൽ വളരെക്കാലങ്ങൾക്കുശേഷം ഉണ്ടായി ട്ടുള്ളതാണ്. അതിനു മുമ്പ് വളരെ ലളിത വസ്ത്രങ്ങളായിരുന്നു ഇവർക്കുണ്ടായിരുന്നത് എന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

പൗരസ്ത്യ സന്യാസ പ്രസ്ഥാനത്തിൽ എന്നും ജ്വലിച്ചുകൊണ്ടു നില്ക്കുന്ന സുവർണ നക്ഷത്രമാണ് ഗ്രീസിൽ തെസലോനിക്യക്കു സമീപമുള്ള ആഥോസ് മലകളിലെ സന്യാസ ജീവിതം. പതിന്നാലാം നൂറ്റാണ്ടിൽ ഇവി ടുത്തെ സന്യാസികൾ ആരംഭിച്ച ഒരു പ്രത്യേക ആത്മികാഭ്യാസരീതിക്കു ഹെസിക്കാസം (Hesychasm) എന്നു പറയുന്നു. ഹിസി ക്കോസ് (Hesychos) എന്ന ഗ്രീക്കു പദത്തിന് 'ശാന്തം' എന്നാണർത്ഥം. മനുഷ്യനു പ്രത്യേക തരത്തിലുള്ള സന്യാസ ജീവിതാ ഭ്യാസത്തിൽ കൂടി ശരീരത്തിന്റെയും മനസ്സി ന്റെയും പരിപൂർണ്ണ ശാന്തത കൈവരിക്കു വാനും ദൈവത്വത്തിൽ സൃഷ്ടിക്കപ്പെടാത്ത പ്രകാശം ദർശിക്കുവാൻ സാധിക്കും എന്ന താണ് ഇതിന്റെ പിന്നിലെ പ്രധാന തത്വം. ശീമോൻ (Simon the new Theologan) എന്ന ഒരു സന്യാസി വേദശാസ്ത്രജ്ഞനാണ് ഇതിന്റെ ഉപജ്ഞാതാവായി അറിയപ്പെടുന്ന ത്. ഇറ്റലിയിൽ കലാബ്രിയായിലെ ഒരു സന്യാസിയായിരുന്ന ബാർലാം പാശ്ചാത്യ വേദ ശാസ്ത്രാടിസ്ഥാനത്തിൽ ഇതിനെ അന്ധ വിശ്വാസമായി മുദ്രകുത്തി (1339-ൽ) ഗ്രിഗറി പാലമസ് എന്ന മൗണ്ട് അഥോസിലെ സന്യാസി ഹെസിക്കാസത്തെ സാധൂകരിച്ചു കൊണ്ടും എഴുതി (1341) പതിനേഴാം നൂറ്റാ ണ്ടോടുകൂടി ഹെസിക്കാസത്തിന്റെ ശക്തി റഷ്യൻ ഓർത്തഡോക്സ് സഭയിൽ ക്ഷയിച്ചു വെങ്കിലും ഗ്രീക്കു സന്യാസത്തിൽ ഇന്നും തുട രുന്നു.

*(തുടരും...)*



# വിശുദ്ധ കുർബ്ബാനയും പ്രതീക ശക്തിയും

ഫാ. ഡോ. കെ.എം. ജോർജ്ജ്

പ്രതീകം (Symbol) എന്നാൽ എന്താണെന്നു ചോദിച്ചാൽ പലരും പല വിധത്തിലായിരിക്കും ഉത്തരം പറയുക. നമുക്ക് ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കുവാൻ പ്രയാസമുള്ള ഒരു യാഥാർത്ഥ്യത്തെ കുറച്ചെങ്കിലും മനസ്സിലാക്കാനുള്ള ഒരു ഉപാധി എന്ന നിലയിലാണ് പലരും പ്രതീകത്തെ മനസ്സിലാക്കുന്നത്. ഇതു അതിന്റെ ഒന്നാമത്തെ അർത്ഥമാണ്. ഉദാഹരണമായി സ്നേഹം എന്ന വികാരം പ്രകടിപ്പിക്കാൻ നാം വിവിധ ഉപാധികളെ ആശ്രയിക്കുന്നു. സ്നേഹമുള്ളവരെ കാണുമ്പോൾ പുഞ്ചിരിക്കുക, ഹസ്തദാനം ചെയ്യുക, ആലിംഗനം ചെയ്യുക, സമ്മാനം കൊടുക്കുക എന്നീ ക്രിയകളെല്ലാം സ്നേഹത്തിന്റെ ബാഹ്യമായ പ്രകടനങ്ങളാണ്. ആദരവ് കാണിക്കാൻ കൈകൂപ്പുക, കാൽതൊട്ട് വന്ദിക്കുക, വണങ്ങുക എന്നിങ്ങനെ പല മാർഗ്ഗങ്ങൾ അവലംബിക്കുന്നു. നമ്മുടെ ശരീരത്തിന്റെ ബാഹ്യ ചേഷ്ടകളിലൂടെയാണു ഇവിടെ നാം ആന്തരിക ഭാവങ്ങളെ വെളിപ്പെടുത്തുന്നത്. ഈ ചേഷ്ടകളെല്ലാം ഒരു തരത്തിൽ പ്രതീകങ്ങളാണ്.

ഈ വികാരങ്ങളൊക്കെ പ്രകടിപ്പിക്കാൻ വാക്കുകൾ മാത്രം വേണമെങ്കിൽ ഉപയോഗിക്കാം. എനിക്കു നിങ്ങളോടു സ്നേഹമാണ്, ഞാൻ അങ്ങയെ ബഹുമാനിക്കുന്നു, എന്നൊക്കെ പറയാൻ കഴിയും. പക്ഷേ അങ്ങനെ ഉച്ചരിക്കപ്പെടുന്ന വാക്കിനെക്കാൾ എത്രയോ മടങ്ങ് ശക്തിയാണു ശരീരത്തിന്റെ പ്രത്യേക ചില ചലനങ്ങൾകൊണ്ട് നാം പകരുന്നത്. വ്യക്തികൾ തമ്മിലുള്ള സാമൂഹിക ബന്ധത്തിനു ഉറപ്പു നൽകുന്നത് വെറും വാക്കല്ല. വാക്കിനാൽ അനുഗതമായ ശാരീരിക ക്രിയകളാണ്.

സാധാരണ രീതിയിൽ ഒരു പ്രതീകം എപ്പോഴും അമൂർത്തമായ ഒരു യാഥാർത്ഥ്യത്തെ ബഹിർസ്ഫുരിപ്പിക്കുന്ന മൂർത്തമായ ഒരു വസ്തുവോ, ഒരു ചിത്രമോ, ഒരു ശാരീരിക നിലയോ ആയിരിക്കും.

എന്നാൽ ഇതിനേക്കാൾ കുറച്ചുകൂടി ആഴമുള്ള രണ്ടാമത് ഒരർത്ഥം പ്രതീകത്തിന് നൽകാൻ കഴിയും. ഇതു മനസ്സിലാക്കണമെങ്കിൽ *പ്രതീക* (Symbol) വും *അടയാള* (Sign) വും തമ്മിൽ ചിലർ കൽപ്പിക്കുന്ന വ്യത്യാസം അറിഞ്ഞിരിക്കണം. റോഡിൽ നാട്ടി നിർത്തിയിരിക്കുന്ന ചൂണ്ടു പലക ഒരടയാളമാണ്. തിരുവനന്തപുരത്തേയ്ക്ക് 90 കി.മീ. എന്നു വഴിപോക്കരെ അറിയിക്കുന്ന ഈ ചൂണ്ടു പലക നമുക്കു പ്രയോജനപ്പെടുന്നു. പക്ഷേ ആ സൂചന സ്വീകരിച്ചു നാം മുന്നോട്ടു പോയിക്കഴിയുമ്പോൾ അതിന്റെ അർത്ഥം നഷ്ടപ്പെടുന്നു. തിരുവനന്തപുരത്തിനു പോകുന്നവർ ആരും ആ ചൂണ്ടുപലകയുടെ കീഴിൽ സ്ഥിരമായി നിൽക്കുകയോ അതിനെ ബഹുമാനിക്കുകയോ ചെയ്യുന്നില്ല. യാത്രക്കാർ ആ ചൂണ്ടുപലകയെ കടന്നുപോവുകയും തൽക്ഷണം അതിനെ മറന്നുകളയുകയും ചെയ്യുന്നു. ഇവിടെ ആ ചൂണ്ടുപലക *ഒരടയാളം* (Sign) മാത്രമാണ്.

എന്നാൽ ആരെങ്കിലും നമുക്ക് സ്നേഹവും ആദരവും നിറഞ്ഞ ഹൃദയത്തോടെ ഒരു പൂച്ചെണ്ട് നൽകിയെന്നു കരുതുക. വലിയ വിലയൊന്നുമില്ലാത്ത ആ പൂച്ചെണ്ട് നാം സന്തോഷപൂർവ്വം, ശരീരം വണങ്ങി, കൈനീട്ടി സ്വീകരിക്കുന്നു. കൊടുക്കുന്നവനും സ്വീകരിക്കുന്നവനും സന്തോഷിക്കുന്നു. ഇരുവരുടെയും ഹൃദയങ്ങൾ ബാഹ്യവസ്തുവായ പൂച്ചെണ്ടിൽ ഒന്നായിത്തീരുന്നു. ഇവിടെ പൂച്ചെണ്ട് ഒരു *പ്രതീകം* (Sign) ആണ്. രണ്ടു വ്യക്തികൾ തമ്മിലോ രണ്ടു സമൂഹങ്ങൾ തമ്മിലോ ഉള്ള സ്നേഹാദരവുകളുടെ പ്രതീകം.

സ്നേഹപൂർവ്വം നൽകിയ പൂച്ചെണ്ട് നാം തട്ടിക്കളയുകയും നിലത്തിട്ടു ചവിട്ടുകയും ചെയ്താലോ? സ്നേഹത്തിന് മുറിവേൽക്കുന്നു. സൗഹൃദം അപമാനിക്കപ്പെടുന്നു. ബന്ധങ്ങൾ മുറിയുന്നു. ചിലപ്പോൾ സ്നേഹത്തിന്റെ എതിർ വികാരങ്ങളായ വിദ്വേഷവും വെറുപ്പും ഉണ്ടായെന്നു വരാം. ഇത് ആ പൂച്ചെണ്ടിന്റെ പ്രതീക ശക്തികൊണ്ടാണ്. റോഡിൽ നിൽക്കുന്ന ചൂണ്ടു പലക തട്ടി മറിച്ചിട്ട് ചവിട്ടിയാൽ ഒരു പക്ഷേ അത് ജനങ്ങൾക്ക് ഉപദ്രവമാണെന്നു വരാം. നിയമലംഘനമാണെന്നു വരാം. എന്നാൽ പൂച്ചെണ്ട് നിലത്തിട്ട് ചവിട്ടിയതുപോലെയല്ല അത്. അർത്ഥത്തിലും അനന്തരഫലങ്ങളിലും ആ രണ്ടു പ്രവർത്തികൾ തമ്മിൽ വ്യത്യാസമുണ്ട്.

മുകളിൽപ്പറഞ്ഞ രണ്ടർത്ഥതലങ്ങളേക്കാൾ ആഴത്തിൽ വീണ്ടും മൂന്നാമതൊരു അർത്ഥം പ്രതീകത്തിനു നൽകാനാവും. ഇവിടെയാണ് ക്രിസ്തീയ ആരാധനയിൽ, പ്രത്യേകിച്ചും വിശുദ്ധ കുർബ്ബാനയിൽ പ്രതീകങ്ങൾ ഉപയോഗിക്കുന്നതിന്റെ പ്രസക്തി.

ഈ മൂന്നാം തലത്തിൽ, ഒരു വസ്തുവോ, ചിത്രമോ, ക്രിയയോ അതീന്ദ്രിയമായ ദിവ്യയാഥാർത്ഥ്യത്തിന്റെ സാന്നിധ്യം സംവഹിക്കുവാൻ കഴിവുറ്റതായിത്തീരുന്നു. പ്രതീകവും യാഥാർത്ഥ്യവും എന്നു വ്യവച്ഛേദിക്കാൻ ആവാത്ത വിധം അവ ഒന്നായിത്തീരുന്നു. ആദ്യം പറഞ്ഞ രണ്ടു തലങ്ങളിലും ഇവ തമ്മിൽ ഒരളവുവരെ വേർപെടുത്താനാവും. എന്നാൽ പ്രതീകത്തിന്റെ ആഴവും സ്വച്ഛവും ശുദ്ധവുമായ തലത്തിൽ പ്രതീക വസ്തുവും അതു സംവഹിക്കുന്ന യാഥാർത്ഥ്യവും അവിഭാജ്യമായ വിധത്തിൽ ഒന്നായിത്തീരുന്നു. ഏറ്റവും നല്ല ഉദാഹരണമാണു വിശുദ്ധ കുർബ്ബാനയിൽ നാം സമർപ്പിക്കുന്ന അപ്പവും വീഞ്ഞും. സാധാരണ വസ്തുക്കളായി നാം അർപ്പിക്കുന്ന അപ്പ വീഞ്ഞുകൾ രക്ഷകനായ ക്രിസ്തുവിന്റെ ശരീര രക്തങ്ങളായി നാം അനുഭവിക്കുന്നു. ഇവിടെ ആ വസ്തുക്കൾ പ്രതീകങ്ങളാണ്. പ്രതീകമെന്ന പദത്തിന്റെ സമ്പൂർണ്ണ സാന്ദ്രതയിൽ അപ്പവും വീഞ്ഞും തിരു ശരീരരക്തങ്ങളായി പൂർത്തീകരിക്കപ്പെടുന്നു എന്നു നാം പറയുമ്പോൾ, അത് ഉപമാലങ്കാരമോ രൂപകാലാങ്കാരമോ അല്ല. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു പ്രത്യേക വീക്ഷണം നാം പ്രതിഫലിപ്പിക്കുകയാണ്. *കൂദാശ* (Mystery Sacrament) കളുടെ അർത്ഥത്തിലേക്ക് ഇത് വിരൽ ചൂണ്ടുന്നു.

**രണ്ട് സമീപനങ്ങൾ**

എല്ലാക്കാലത്തും എല്ലാ സംസ്കാരങ്ങളിലും പ്രത്യക്ഷപ്പെടുന്ന രണ്ടു സമീപനങ്ങളെക്കുറിച്ച് ഇവിടെ സൂചിപ്പിക്കേണ്ടതുണ്ട്. ഒന്ന്, മനുഷ്യന്റെ പഞ്ചേന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന അറിവും സുഖവുമാണ് പരമമായ സത്യം എന്നു കരുതുന്ന ഒരു തരം ലോകായതികത്വം. ഇന്ദ്രാതീതമായ യഥാർത്ഥ്യങ്ങളെ ഇത് നിഷേധിക്കുകയും കാണപ്പെടുന്ന ലോകത്തിന്റെ അനുഭവങ്ങളിൽ മാത്രം അഭിരമിക്കുകയും ചെയ്യുന്നു. ഭൗതീകവാദം, ആനന്ദവാദം, തുടങ്ങിയ പല പേരുകളിൽ ഈ മനോഭാവം പ്രകടമാകുന്നു.

രണ്ടാമത്തേത് ഒരു ദ്വന്ദവാദമാണ്, കാണപ്പെടുന്ന ഭൗതീക യാഥാർത്ഥ്യം തിന്മയോ തിന്മയിലേക്കു നയിക്കുന്നതോ ആണെന്നും അതീന്ദ്രിയമായ ആത്മീയ യാഥാർത്ഥ്യമാണ് നിലനിൽക്കുന്ന യാഥാർത്ഥ്യമെന്നും ഇവിടെ കരുതുന്നു. അതുകൊണ്ട് ആത്മീകരാകാൻ ആഗ്രഹിക്കുന്നവർ ഭൗതീക ലോകത്തെ പൂർണ്ണമായും തിരസ്കരിക്കണം. ഭൗതീകവും ആത്മീകവും തമ്മിൽ സമ്പൂർണ്ണമായി വേർപെടണം. മനിക്യവാദം, ജ്ഞാനവാദം തുടങ്ങിയ പേരുകളിൽ ഇവ അറിയപ്പെടുന്നു.

ഈ രണ്ടു ചിന്താഗതികളും ഓരോ അളവിലും രൂപത്തിലും ഓരോരോ കാലങ്ങളിൽ പ്രത്യക്ഷപ്പെടാറുണ്ട്. ക്രിസ്തീയ സഭയുൾപ്പെടെ എല്ലാ മതങ്ങളിലും പല അളവുകളിൽ ആത്മീയഭൗതീക ദ്വന്ദചിന്തയുടെ അംശങ്ങൾ ഇന്നും നിലനിൽക്കുന്നുണ്ട്. അതാണ് ഭൗതീക വാദം പല രൂപത്തിൽ നമ്മുടെ സമൂഹങ്ങളിൽ ഇന്നു കാണപ്പെടുന്നു.

**കൗദാശിക സമീപനം**

ഈ രണ്ടു തരം യാഥാർത്ഥ്യ സമീപനങ്ങൾക്കും അതീതമായി ഉയരുന്ന ഒന്നാണ് ക്രിസ്തീയ സഭയുടെ കൗദാശിക സമീപനം.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരമാണു സഭയുടെ കൗദാശികാടിസ്ഥാനം. ശരീരത്തെയും ആത്മാവിനെയും സ്വജാതിയെയും വിജാതികളെയും സ്വർഗത്തെയും ഭൂമിയെയും കർത്താവു തന്നിൽ ഒന്നാക്കിത്തീർത്തുവെന്നു ഖണ്ഢിപ്പിന്റെ രഹസ്യ ശുശ്രൂഷയിൽ പറയുന്നു. വിശുദ്ധ കന്യക മറിയാമിൽ നിന്ന് എടുത്ത ശരീരത്തിലാണ് ദൈവവും മനുഷ്യനും ഒന്നാത്തീർന്നത്. കന്യകമറിയം മണ്ണിന്റെ മകളാണ്. മാനവവംശത്തിന്റെ പ്രതിനിധിയാണ്. സൃഷ്ടിയുടെ പ്രതിരൂപമാണ്. കന്യകയിൽ നിന്നു ദൈവം ശരീരമെടുത്തു എന്നു പറഞ്ഞാൽ മൺമയമായ ഈ ലോകത്തോടും മാനവ വർഗത്തോടും സൃഷ്ടിയോടു മുഴുവൻ ദൈവം താദാത്മ്യം പ്രാപിച്ചു എന്നാണർത്ഥം. കന്യകമറിയമിൽ നിന്നുള്ള ജനനം മനുഷ്യവതാര യാഥാർത്ഥ്യത്തിന്റെ ഉരകല്ലാണ്. കന്യകമറിയാമിനെ ദൈവജനനീ (Theotokos) എന്നു വിളിക്കുന്നത് യേശുവിന്റെ മനുഷ്യവതാര രഹസ്യത്തിന്റ സത്യം വെളിപ്പെടുത്തുവാനാണ് എന്ന് അലക്സാന്ത്രിയയിലെ വിശുദ്ധ കൂറിലോസും (5-ാം നൂറ്റാണ്ട്) മറ്റും ഊന്നിപ്പറഞ്ഞിരുന്നു. മൺമയവും മരണത്തിനധീനവുമാണ് നമ്മുടെ ശരീരം കർത്താവു സ്വീകരിച്ചു. അങ്ങനെ കർത്താവായ യേശുവിന്റെ ഭൗമിക ശരീരം ദൈവത്തിന്റെയും മനുഷ്യന്റെയും അതുല്യവും അഭിവാജ്യവുമായ സംയോജിത സാന്നിധ്യമായിത്തീർന്നു. സ്രഷ്ടാവായ ദൈവം സൃഷ്ടിയുടെ സ്വഭാവം സ്വീകരിച്ചു. സൃഷ്ടിയായ മനുഷ്യൻ സ്രഷ്ടാവിന്റെ സ്വഭാവം ധരിച്ചു. ഈ വലിയ രഹസ്യത്തിന്റെ പ്രതീകമാണു മനുഷ്യവതാരം ചെയ്ത യേശുക്രിസ്തു.

സകലത്തേയും തന്നിൽ ഒന്നാക്കിത്തീർക്കുന്ന ദിവ്യദൗത്യത്തിന്റെ പ്രതീകമാണു മനുഷ്യവതാരം ചെയ്ത ക്രിസ്തു. അതുകൊണ്ട്, ക്രിസ്ത്വാധിഷ്ഠിതമായ കൂദാശകളെല്ലാം ദൈവത്തെയും മനുഷ്യരെയും സംയോജിപ്പിക്കുന്ന യൗഗിക മാനത്തിനു പ്രാമുഖ്യം നൽകുന്നു. ദ്രവ്യ വസ്തുവോ വസ്തുസ്ഥിതമായ പ്രപഞ്ചമോ തിന്മയാണെന്ന് ഇവിടെ പഠിപ്പിക്കുന്നില്ല. വസ്തു മാത്രം യാഥാർത്ഥ്യം എന്ന ഭൗതിക മാത്രചിന്തയും ഇവിടെയില്ല. കർത്താവായ യേശുവിന്റെ ശരീരാത്മദേഹികളോട് അനുരൂപപ്പെട്ട്, അതിൽ പങ്കാളിയായി തേജസ്സിന്റെ പുതിയൊരു അനുഭവത്തിലേയ്ക്കു പ്രവേശിക്കാനുള്ള വിളിയാണു കൂദാശകൾ നൽകുന്നത്. അങ്ങനെ കൂദാശകൾ പ്രതീകശക്തി വെളിപ്പെടുത്തുന്നു.

ഇപ്പോൾ നാം കാണുകയും കേൾക്കുകയും അനുഭവിക്കുകയും ചെയ്യുന്ന ലോകം ദൈവം നൽകിയിട്ടുള്ള അനവധി സാധ്യതകളിൽ ഒന്നു മാത്രമാണ്. ഈ പ്രപഞ്ച വസ്തുവിന്റെ രാസഘടനയിലോ ഭൗതിക നിയമത്തിലോ അൽപം ചില മാറ്റങ്ങൾ വരുത്തിയാൽ, ഇന്നു നാം കാണുന്ന ആ ലോകം സമ്പൂർണ്ണമായി വ്യത്യാസപ്പെടും. നമ്മുടെ കണ്ണ്, കാത്, രസന തുടങ്ങിയ ഇന്ദ്രിയങ്ങളുടെഗ്രഹണ സ്വഭാവം അൽപ്പം മാറ്റിയാലും പുതിയൊരു ലോകമായിരിക്കും നമുക്കനുഭവപ്പെടുക. ഇങ്ങനെ ഭൗതീക തലത്തിലുള്ളതിൽതന്നെ അനന്തമായ സാധ്യതകളാണ് ഈ സൃഷ്ടിയിലുള്ളത്. അപ്പോൾ പിന്നെ, *കണ്ണു കണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ഹൃദയം സങ്കൽപ്പിച്ചിട്ടില്ലാത്തതുമായ* ആത്മീയാനുഭവം നമുക്കു തുലോം അജ്ഞാതമാണ്. കൂദാശകളെന്ന *രഹസ്യ*ത്തിന്റെ അനുഭവത്തിലൂടെ സ്ഥലകാലങ്ങളാൽ പരിമിതപ്പെടുത്തിയ നമ്മുടെ ഈ ലോകത്തിന്റെ ഐന്ദ്രികാനുഭവത്തിനതീതമായി ദൈവസൃഷ്ടിയുടെ അനന്തവും അജ്ഞാതവും അവർണനീയവുമായ സാധ്യതകളുടെ പടിവാതിൽക്കൽ നാം എത്തിച്ചേരുന്നു.

(തുടരും....)



# വിശുദ്ധ മാമോദീസ സുറിയാനി പാരമ്പര്യത്തിൽ

ഫാ. ഡോ. ബി. വർഗീസ്

ആരാധനാക്രമങ്ങളിലുള്ള വൈവിദ്ധ്യം സുറിയാനി പാരമ്പര്യത്തിന്റെ ഒരു പ്രത്യേക തയാണ്. വി. കുർബാനയ്ക്ക് അനേകം ക്രമ ങ്ങളുള്ളതുപോലെ (എഴുപതിൽ പരം) മാമോ ദീസായിൽ ഒരു ഡസനോളം ക്രമങ്ങൾ സുറി യാനി സഭയിലുണ്ട്. എന്നാൽ പാമ്പാക്കുട നിന്നും പ്രസിദ്ധീകരിച്ചതും ഇപ്പോൾ നമ്മുടെ സഭയിൽ ഉപയോഗത്തിലിരിക്കുന്നതുമായ മാമോദീസാ ക്രമത്തിന്റെ അടിസ്ഥാനത്തിൽ മാമോദീസായുടെ അർത്ഥത്തെപ്പറ്റി വിവരിക്കു വാനാണ് ഈ ലേഖനത്തിൽ ശ്രമിക്കുന്നത്. സുറിയാനി സഭയിലെ മാമോദീസായെപ്പറ്റി യുള്ള വ്യാഖ്യാനങ്ങളെപ്പറ്റി ഇവിടെ പരാ മർശിക്കുന്നതുകൊണ്ട് പ്രധാനപ്പെട്ട വ്യാഖ്യാ നകൃതികൾ ഏതൊക്കെയെന്ന് ആദ്യമായി പറ യട്ടെ.

**മാമോദീസായുടെ വ്യാഖ്യാനകൃതികൾ**

1. സെന്റ് ജോൺ ക്രിസോസ്റ്റം, മാമോ ദീസായെപ്പറ്റിയുള്ള പ്രസംഗങ്ങൾ.
2. യെറുശലേമിലെ വി. കൂറിലോസ്, സ്നാനാർഥികൾക്കായുള്ള വിശ്വാസ ബോധനപ്രസംഗങ്ങൾ
3. മൊപ്സുവെസ്ത്യായിലെ തിയൊ ഡോർ, മാമോദീസായേയും വി. കുർബാനയെയും സംബന്ധിച്ചുള്ള പ്ര സംഗങ്ങൾ.
4. സെറൂഗിലെ വി. യാക്കോബിന്റെ ചില പ്ര സംഗങ്ങൾ
5. ദീവന്നാസ്യോസ് അരയോപഗൈറ്റ്, എക്ളിസിയാസ്റ്റിക്കൽ ഹയരാർക്കി
6. അന്ത്യോഖ്യയിലെ വി. സേവേറിയോ സിന്റെ ചില പ്രസംഗങ്ങൾ
7. പാത്രിയർക്കീസ് യൂഹാനോൻ 1 (631 –648) വി. മൂറോനെപ്പറ്റിയുള്ള പ്രസംഗം
8. എഡേസായിലെ വി. യാക്കോബ് (+708) വി. മൂറോനെപ്പറ്റിയുള്ള പ്രസംഗം
9. അറബികളുടെ മെത്രാനായ ഗീവറു ഗീസ് (+724) വി. കൂദാശകളുടെ വ്യാഖ്യാനം
10. അറബികളുടെ മെത്രാനായ ഗീവറു ഗീസ് വി. മൂറോൻ കൂദാശയുടെ വ്യഖ്യാനം
11. തെഗ്രീസിലെ അന്തോണിയോസ് (850) വി. മൂറോനെപ്പറ്റിയുള്ള ലേഖനം
12. ലാസർ ബർസബ്താ (9–ാം നൂറ്റാണ്ട്) മാമോദീസായുടെയും മൂറോന്റെയും വ്യാഖ്യാനങ്ങൾ
13. മൂശെ ബർ കീഫാ (+903) മാമോ ദീസായുടെയും മൂറോന്റെയും വ്യാഖ്യാ നങ്ങൾ
14. ദീവന്നാസ്യോസ് ബർസ്ളീബി (+1171) മാമോദീസായുടെയും മൂറോന്റെയും വ്യാഖ്യാനങ്ങൾ
15. ബാർ എബ്രായ (1286) ഹൂദായക്കാ നോൻ, മ്നാഗശ് കുദ്ശെ ആറാം ഭാഗം (കൂദാശകളെപ്പറ്റി)

**2. മാമോദീസായുടെ വിവിധ ഘടകങ്ങൾ**

പഠനത്തിന്റെ സൗകര്യത്തിനുവേണ്ടി പാമ്പാക്കുട ക്രമത്തിന്റെ പൊതുവായ ഘടന താഴെ നൽകുന്നു.

1. ആമുഖ പ്രാർത്ഥന
2. പ്രൊമിയോൻ സെദ്റാ
3. വേദവായനകൾ
4. പേരുകൾ എഴുതുന്നത്
5. മുഖത്ത് ഊതുന്നത്
6. നെറ്റിയിൽ തൈലം കൂടാതെ കുരിശടയാളം
7. ബഹിഷ്കരണം
8. സാത്താനെ ഉപേക്ഷിക്കുന്നു

9. ക്രിസ്തുവിനെ സ്വീകരിക്കുന്നു
10. വിശ്വാസപ്രമാണം
11. സൈത്തുകൊണ്ടു നെറ്റിയിൽ അഭിഷേകം
12. വെള്ളം ശുദ്ധീകരിക്കുന്നു.
    a) പച്ചവെള്ളവും ചൂടുവെള്ളവും ചേർക്കുന്നു
    b) ശോശപ്പാ ആഘോഷം
    c) വെള്ളത്തിൻമേൽ ഊതുന്നു
    d) വെള്ളത്തിൻമേൽ കുരിശടയാളം വരയ്ക്കുന്നു
    e) മൂറോൻ ഒഴിക്കുന്നു
13. സ്നാനം
14. മൂറോൻ അഭിഷേകം
15. വെള്ളവസ്ത്രം നൽകുന്നു
16. വി. കുർബാന അനുഭവം
17. കിരീടം ധരിപ്പിക്കുന്നു
18. സമാപന പ്രാർത്ഥന

**3. തലതൊടുന്നയാളിന്റെ സ്ഥാനം**

സ്നാനമേൽക്കുന്ന കുഞ്ഞിനുവേണ്ടി പ്രാർത്ഥനകൾ ഉരുവിടുകയാണ് ഇന്ന് തലതൊടുന്നയാളിന്റെ ദൗത്യം. എന്നാൽ ക്രിസ്തീയ പാരമ്പര്യത്തിൽ കുഞ്ഞുങ്ങളുടെ കാര്യത്തിൽ മാത്രമല്ല, മുതിർന്നവരുടെ സ്നാനത്തിലും തലതൊടുന്നയാളിന് സ്ഥാനമുണ്ട്. ആദിമസഭയിൽ ഒരു പുറജാതിക്കാരൻ സഭാംഗമായിത്തീരുവാൻ സന്നദ്ധത പ്രകടിപ്പിച്ചാൽ ഉടനെ തന്നെ അയാളെ സ്നാനപ്പെടുത്തുന്ന രീതി ഉണ്ടായിരുന്നില്ല. ആദ്യമായി അയാൾ ഒരു സഭാംഗം മുഖേന ബിഷപ്പിനെ സമീപിക്കുന്നു. സ്നാനമേൽക്കുവാൻ ആഗ്രഹിക്കുന്ന ആളിന്റെ ഉദ്ദേശശുദ്ധി, ജീവിതവിശുദ്ധി, വിശ്വാസത്തിൽ ജീവിക്കുമെന്നുള്ള ഉറപ്പ് എന്നീ കാര്യങ്ങളെപ്പറ്റി പ്രസ്തുത സഭാംഗം ബിഷപ്പിനെ ബോദ്ധ്യപ്പെടുത്തിക്കഴിഞ്ഞേ അയാളെ സ്നാനാർഥിയായി സഭ സ്വീകരിച്ചിരുന്നുള്ളൂ. ഈ സഭാംഗം സ്നാനാർഥിയുടെ വിശ്വാസപരിശീലനത്തിൽ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്യണം. ഇയാളെ തലതൊട്ടപ്പൻ (Sponsor or God father) ആയി ബിഷപ്പുതന്നെ നിർദ്ദേശിക്കുകയും ചെയ്തിരുന്നു. അയൽവാസിയായ കുടുംബസുഹൃത്തോ, ഉറ്റ ബന്ധുവോ ആയിരിക്കണം തലതൊട്ടപ്പൻ എന്ന് ആദിമസഭ പ്രത്യേകം നിഷ്കർഷിച്ചിരുന്നു.

കുഞ്ഞുങ്ങളുടെ മാമോദീസായിൽ തലതൊടുന്നയാൾ ഓർത്തഡോക്സ് വിശ്വാസിയായിരിക്കണമെന്ന് നിർബന്ധമാണ്. കൗദാശിക ജീവിതമില്ലാത്ത ഒരാൾ തലതൊടുവാൻ മുന്നോട്ടു വന്നാൽ അയാളെ മാറ്റി നിർത്തുവാൻ വൈദികനു തീർച്ചയായും അധികാരമുണ്ട്. ബാഹ്യകേരള ഇടവകകളിൽ അജ്ഞത കൊണ്ടും മറ്റും ഇതര സഭാംഗങ്ങളായ ബന്ധുക്കളെ തലതൊടിക്കുവാൻ കൊണ്ടുവരാറുണ്ട്. നമ്മുടെ സഭാംഗങ്ങളല്ലാത്തവരെ മാറ്റി നിർത്തുന്നതിൽ വൈദികർ ഒട്ടും സംശയിക്കേണ്ട ആവശ്യമില്ല.

**4. പേരുകൾ എഴുതുന്നത്**

മാമോദീസാ രജിസ്റ്ററിൽ പേരെഴുതുന്നത് ആദിമസഭയിൽ ഒരു കൗദാശിക കർമ്മമായിട്ടാണ് കണക്കാക്കിയിരുന്നത്. ഒരാളെ സ്നാനാർഥിയായി സഭ അംഗീകരിക്കുമ്പോൾ ജീവഗ്രന്ഥത്തിൽ (ഫിലി. 4:3) അയാളുടെ പേരുകൾ എഴുതിയിരുന്നു. നാലാം നൂറ്റാണ്ടിൽ യെറുശലേമിൽ വലിയനോമ്പിന്റെ ആരംഭത്തിൽ തന്നെ ഉയിർപ്പുപെരുന്നാളിൽ മാമോദീസായേൽക്കുന്നവരുടെ പേരുകൾ പ്രത്യേക ഗ്രന്ഥത്തിൽ എഴുതിയിരുന്നതായി, എത്തറിയ എന്ന തീർത്ഥാടക രേഖപ്പെടുത്തുന്നു. പേരുകൾ എഴുതുന്നതിനു മുമ്പായി, സ്നാനാർഥികളുടെ ജീവിതചര്യകളെപ്പറ്റി ബിഷപ്പ് പ്രത്യേകം അന്വേഷണം നടത്തിയിരുന്നത്രെ. തൃപ്തികരമായ വിവരങ്ങൾ ലഭിച്ചില്ലെങ്കിൽ അവരുടെ മാമോദീസാ മാറ്റിവച്ചിരുന്നു എന്നാണ് എത്തറിയാ പറയുന്നത്. *നിന്റെ യഥാർത്ഥ ജ്ഞാനത്തിലേക്ക് നീ ഇപ്പോൾ വിളിച്ചിരിക്കുന്ന ഈ ദാസന്റെ നാമം നിന്റെ ജീവഗ്രന്ഥത്തിൽ എഴുതണമെ* എന്നാണ് പേരുകൾ എഴുതുമ്പോഴുള്ള പ്രാർത്ഥനയിൽ ആവശ്യപ്പെടുന്നത്. സ്നാനത്തോടുകൂടി സ്വർഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതന്മാരുടെ സഭയിൽ (എബ്രാ 12 : 28) അയാൾ അംഗമായിത്തീരുന്നു.

**5. മുഖത്ത് ഊതുന്നത്**

പേരുകൾ എഴുതിയതിനു ശേഷം പട്ടക്കാരൻ സ്നാനാർഥിയുടെ മുഖത്ത് കുരിശാകൃതിയിൽ ഊതുന്നു. *നിന്റെ ഏകപുത്രൻ*

*വിശുദ്ധ ശിഷ്യന്മാരിൽ ഊതിയതായ ദൈവ വിശ്വാസം ഇവനു നൽകേണമെ. ..* എന്ന വാചകത്തോടെയാണ് ആ സമയത്തേക്കുള്ള പ്രാർത്ഥന ആരംഭിക്കുന്നത്. പരിശുദ്ധാത്മാവിനെ നിങ്ങൾ സ്വീകരിപ്പിൻ (യോഹ 20 : 22) എന്നു പറഞ്ഞുകൊണ്ടാണല്ലോ കർത്താവ് ശിഷ്യന്മാരുടെ മേൽ ഊതിയത്. മാമോദീസായിലൂടെ പരിശുദ്ധാത്മാവിനെ പ്രാപിക്കുവാൻ സ്നാനാർഥിയെ ഒരുക്കുവാനാണ് മുഖത്ത് ഊതുന്നത്.

ആദിയിൽ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ മൂക്കിൽ ഊതിയാണ് ദൈവം അവന് ജീവശ്വാസം നൽകിയത്. (ഉത്പ. 2 : 7) സൃഷ്ടിയുടെ ആരംഭത്തിലും ദൈവാത്മാവ് സജീവമായിരുന്നു. ചുരുക്കത്തിൽ സൃഷ്ടിയിൽ ദൈവത്തിന്റെ ആത്മാവ് (റൂഹാ = ശ്വാസം) സജീവ പങ്കുവഹിച്ചു. അതേ രീതിയിൽ പുതിയ സൃഷ്ടിയായ മാമോദീസായിലും ദൈവത്തിന്റെ *റൂഹാ* (ശ്വാസം, ആത്മാവ്) സജീവമായ പങ്കുവഹിക്കുന്നു എന്നതിനെ സൂചിപ്പിക്കുന്നതാണ് ഈ കർമ്മം. യോഹന്നാന്റെ ചിന്തയിൽ വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമുള്ള വീണ്ടും ജനനമാണല്ലോ മാമോദീസാ.

**6. നെറ്റിയിൽ കുരിശടയാളം വരയ്ക്കുന്നു**

തുടർന്നു സ്നാനാർഥിയുടെ നെറ്റിയിൽ തൈലം കൂടാതെ മൂന്നു കുരിശടയാളങ്ങൾ വരയ്ക്കുന്നു. സ്നാനമേൽക്കാൻ ആഗ്രഹിക്കുന്നയാളിനെ സ്നാനാർഥി (Catechumen) ആയി സ്വീകരിക്കുന്നതിന്റെ ഭാഗമായിട്ടായിരുന്നിരിക്കണം ഈ ചടങ്ങു മാമോദീസായിൽ ആരംഭിച്ചത്. *സെബദി പുത്രനായ യോഹന്നാന്റെ ചരിത്രത്തിലെ* പുറജാതി പുരോഹിതന്മാരുടെ സ്നാനത്തിലാണ് (4-ാം നൂറ്റാണ്ട്) ഈ ചടങ്ങ് ആദ്യമായി കാണുന്നത്. ദീവന്നാസ്യോസ് അരയോപഗൈറ്റ്, മാബൂഗിലെ പീലക്സിനോസ്, എഡേസായിലെ യാക്കോബ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ളീബി എന്നീ പിതാക്കന്മാർ ഇതിനെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. വി. സേവേറിയോസിന്റെ ക്രമത്തിൽ ഈ ചടങ്ങിനു തൊട്ടുമുമ്പു നൽകുന്ന പ്രാർത്ഥനയിൽ നിന്നും ഇതിന്റെ അർത്ഥം വ്യക്തമാക്കുന്നു. *എന്റെ ബലഹീന മദ്ധ്യസ്ഥതയാൽ വീണ്ടും ജനനം പ്രാപിക്കുവാൻ ഒരുങ്ങുന്ന ഈ ദാസരിൽ നിന്റെ ക്രിസ്തുവിനെ നീ ഉരുവാക്കണമെ. ഇവരെ നിന്റെ അപ്പോസ്തലന്മാരുടെയും പ്രവാചകന്മാരുടെയും അടിസ്ഥാനത്തിന്മേൽ ഉറപ്പിക്കണമെ. നിന്റെ കാതോലിക സഭയിൽ സത്യനടുതലയായി ഇവരെ നടത്തണമെ. നിന്റെ ബഹുമാന്യവും വാഴ്ത്തപ്പെട്ടതുമായ നാമത്തെക്കുറിച്ചുള്ള ഭയത്തിൽ ഇവരെ വളർത്തേണമെ...* (ഈ പ്രാർത്ഥന പാമ്പാക്കുട ക്രമത്തിലില്ല.)

ഇതേ സ്ഥാനത്തു സേവേറിയോസിന്റെ മറ്റൊരു ക്രമത്തിൽ നൽകുന്ന പ്രാർത്ഥനയിൽ മാമോദീസായിലൂടെ *വിജയകിരീടം* പ്രാപിക്കുവാൻ ഇവരെ യോഗ്യരാക്കണമെ എന്നു അപേക്ഷിക്കുന്നു. ചുരുക്കത്തിൽ സ്നാനത്തിനുള്ള ഒരുക്കമായിട്ടാണു നെറ്റിയിൽ അടയാളം നൽകുന്നത്. ദൈവം വേർതിരിച്ചവരുടെ അടയാളമാണ് മുദ്ര (പുറ. 12:7 14, ഹെസ. 9:4, വെളി 7:3) മാമോദീസായിലൂടെ പ്രാപിക്കുന്ന ജീവമുദ്രയുടെ മുൻകുറിയാണ് നെറ്റിയിലെ അടയാളം. ( 2 കൊരി. 1:22, എഫെ. 1:13, 4:30)

മൂശെ ബർകീഫാ നൽകുന്ന വ്യാഖ്യാനം ശ്രദ്ധേയമാണ്. *ചായം ഇളകിപ്പോയ ഒരു പഴയ ചിത്രം ചിത്രകാരൻ നന്നാക്കുമ്പോൾ ആദ്യമായി അത് തുടച്ചു വൃത്തിയാക്കുകയും പഴമയുടെ പാടുകൾ നീക്കുകയും ചെയ്യുന്നു. അതിനുശേഷം അയാൾ ചായമടിച്ചു ചിത്രം ഭംഗിയാക്കുന്നു. വൃത്തിയാക്കാതെ ചായമടിച്ചാൽ അയാൾ ചായം നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്. ഇതേ രീതിയിൽ പുരോഹിതൻ പാപത്താൽ പഴയതും വൃത്തിഹീനവുമായിത്തീർന്ന സ്നാനാർഥിയെ സമീപിച്ചു ആദ്യമായി തൈലം കൂടാതെ മുദ്രയിടുന്നു. പഴമയുടെ പാടുകൾ ഇപ്രകാരം നീക്കിയശേഷം അയാളെ തൈലം കൊണ്ട് മുദ്രയിട്ട്, പൂർവ ഭംഗിയിലാക്കി തീർക്കുന്നു.*

**7. ബഹിഷ്ക്കരണം**

സാത്താന്റെ അടിമത്തത്തിൽ നിന്നും സ്നാനാർഥിയെ വിമോചിപ്പിക്കുന്ന ബഹിഷ്ക്കരണ (exorcism) മാണ് അടുത്തത്. തിന്മയിൽ നിന്നും സാത്താനിൽ നിന്നും മനുഷ്യനെ

*(ശേഷം....... പേജ് 14)*

# ആഗൂരിന്റെ ജ്ഞാനമൊഴികൾ നല്കുന്ന സന്ദേശം

*(സദൃശ്യവാക്യങ്ങൾ 30:7-9)*

ഫാ. റ്റി.പി. കുര്യൻ തളിയച്ചിറ

സദൃശ്യവാക്യങ്ങളിലെ ഏറ്റവും മൗലികമായ ഭാഗങ്ങളിൽപ്പെട്ടതാണ് ഈ വാക്യങ്ങൾ. യാക്കേയുടെ മകനായ ആഗൂറിന്റെ സൂക്തങ്ങൾ എന്നറിയപ്പെടുന്ന ഈ അധ്യായത്തിലെ (3-ാം അദ്ധ്യായം) ആദ്യത്തെ മൂന്ന് പ്രസ്താവനങ്ങളിൽ (വാക്യങ്ങൾ 2-4, 5-6, 7-9) അവസാനത്തെതാണ് വാക്യങ്ങൾ. തനിക്കു അഭിമാനിക്കുവാനായി ഒന്നും തന്നെയില്ലെന്ന് അദ്ദേഹം ആദ്യത്തേതിൽ (വാക്യങ്ങൾ 2-4) പറയുന്നത്, എത്രമാത്രം വിജ്ഞാനമുള്ളവരും, കഴിവുകളുള്ളവരുമാണെങ്കിലും, മനുഷ്യർക്ക് ഒരിക്കലും ഈ പ്രപഞ്ചത്തിന്മേൽ ആധിപത്യം പുലർത്താൻ സാധ്യമല്ലെന്ന്. മൂന്നാമത്തേതിൽ (വാക്യങ്ങൾ 7-9) ഇസ്രായേല്യ വിജ്ഞാനത്തെ അതിന്റെ പൂർണ്ണതയിൽ കാണാം. ആഗൂരിന്റെ പ്രാർത്ഥനയിലെ രണ്ടു പ്രധാന കാര്യങ്ങളാണിവിടെ കാണുന്നത്. ആഗൂർ ദൈവത്തോടിപ്രകാരം പ്രാർത്ഥിക്കുന്നു: *രണ്ടു കാര്യം ഞാൻ നിന്നോട് അപേക്ഷിക്കുന്നു. ജീവപര്യന്തം അവ എനിക്ക് നിഷേധിക്കരുതേ, വ്യാജവും ഭോഷ്കും എന്നോട് അകറ്റേണമേ, ദാരിദ്ര്യവും സമ്പത്തും എനിക്ക് തരാതെ നിത്യവൃത്തി തന്ന് എന്നെ പ്രോഷിപ്പിക്കേണമെ. ഞാൻ തൃപ്തനായിത്തീർന്നിട്ട്: യോഹോവ ആർ എന്നു നിന്നെ നിഷേധിപ്പാനും ദരിദ്രനായിത്തീർന്നിട്ടു മോഷ്ടിച്ച് എന്റെ ദൈവത്തിന്റെ നാമത്തെ തീണ്ടിപ്പാനും സംഗതി വരരുതേ.* (വാക്യങ്ങൾ 7-9)

ആഗൂറിന്റെ മേല്പറഞ്ഞ ജ്ഞാനമൊഴികൾ നമ്മുടെ ആത്മീയ ജീവിതത്തെ പുഷ്ടിപ്പെടുത്തുന്നവയാണ്. അതാതു ദിവസത്തെ ആവശ്യങ്ങൾക്കുവേണ്ടി മാത്രമാണ് പ്രാർത്ഥിക്കുന്നത്; കൂടുതലിനുമല്ല, കുറവിനുമല്ല. ദരിദ്രനുമാക്കരുത്; ധനികനോ ആയാൽ വഴി തെറ്റിപ്പോകാനിടയുണ്ട്. അധികം ധനികനുമാക്കരുത്; ദരിദ്രനോ അധികം കർത്താവായ യേശു തമ്പുരാൻ നമ്മെ പഠിപ്പിച്ച പ്രാർത്ഥനയിൽ ഞങ്ങൾക്ക് ആവശ്യമുള്ള ആഹാരം ദിനംപ്രതി തരേണമേ (വി. ലൂക്കോസ് 11:3) എന്നാണ്. ദൈവ നാമം മലിനപ്പെടുവാൻ ഇടയാകരുതെന്നു ചുരുക്കം.

സമ്പത്തിന്റെ നടുമദ്ധ്യേ കടുത്ത ദാരിദ്ര്യം അനുഭവിക്കുന്നവർ അനേകരുണ്ട്; ഭൗതീകതയുടെ അതിഭയങ്കരമായ അതിപ്രസരംമൂലം മാനുഷിക-ധാർമ്മിക മൂല്യങ്ങൾക്ക് വിലയിടിവു സംഭവിച്ചുകൊണ്ടിരിക്കുന്നു! അഴിമതിയും അധർമ്മങ്ങളും വളരെ വർദ്ധിച്ചു വരുന്ന ഈ കാലഘട്ടത്തിൽ സനാതന മൂല്യങ്ങൾക്കു സംഭവിച്ചുകൊണ്ടിരിക്കുന്ന ശോഷണം കണ്ടിട്ട് ആത്മാർത്ഥമായ ദുഃഖവും, വേദനയും, പരിഭവവും തോന്നുന്നു. വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന ധർമ്മക്ഷയത്തിൽ സമൂഹാംഗങ്ങളായ എല്ലാവർക്കും പങ്കുണ്ട്. പ്രതികരിക്കേണ്ട സമയങ്ങളിൽ പ്രതികരിക്കാതിരിക്കുന്നത് പാപമാണ്. മൂല്യശോഷണത്തിനെതിരെ നാം പലപ്പോഴും മൗനം അവലംബിക്കുകയാണ്. മഹാകവി രവീന്ദ്രനാഥ ടാഗോറിന്റെ ഒരാത്മഗതം ശ്രദ്ധേയമാണ്. *പ്രതിബന്ധങ്ങൾ എന്നെ വലയം ചെയ്തിരിക്കുന്നു. വിമുക്തി നേടാൻ ആഗ്രഹമുണ്ട്. എന്നാൽ അതിനു പ്രയത്നിക്കുമ്പോൾ മനസ്സ് വേദനിക്കുന്നു.... എന്റെ വീട്ടിൽ അടിഞ്ഞുകിടക്കുന്ന ചപ്പും ചവറും അടിച്ചുവാരി ദൂരെക്കളയാൻ എനിക്കു മനസ്സുവരുന്നില്ല.* ഈ മനസ്സില്ലായ്മയാണ് നമ്മുടെ പ്രശ്നം. ദൈവ നാമം മഹത്വപ്പെടുക എന്നതല്ല; നമുക്ക് മഹത്വമുണ്ടാകുക എന്നതാണ് നാമാഗ്രഹിക്കുന്നത്. നാം മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദമാകാണം. (വി. യോഹന്നാൻ 1:23)

പരിശുദ്ധ സഭ ഒരു സാമ്പത്തികവീക്ഷണം വളർത്തിയെടുത്തിട്ടുണ്ട്. സാമ്പത്തിക കാര്യങ്ങളെ സംബന്ധിച്ച ദൈവഹിതമാണ് ഇതിന്റെ

പ്രപഞ്ച വസ്തുക്കളുടെ ഉടമയായ ദൈവം തമ്പുരാൻ മനുഷ്യർക്കു അവയുടെ മേൽ നല്കിയിട്ടുള്ള അവകാശം കാര്യവിചാരകത്വ സ്വഭാവമുള്ളതാണ്. ദൈവഹിതമനുസരിച്ചാകണം സമ്പത്തിന്റെ വിനിയോഗം. കൊയ്ത്തു കാലത്തു ദരിദ്രർക്കും വിധവകൾക്കും മറ്റും നല്കേണ്ട പ്രത്യേക പരിഗണനകൾ ശ്രദ്ധേയമാണ്. ലേവ്യാ പുസ്തകത്തിൽ ഇപ്രകാരം പറയുന്നു: *നിങ്ങളുടെ നിലത്തിലെ വിള നിങ്ങൾ കൊയ്യുമ്പോൾ വയലിന്റെ അരികു തീർത്തു കൊയ്യരുത്; നിന്റെ കൊയ്ത്തിൽ കാലാപെറുക്കയും അരുത്. നിന്റെ മുന്തിരി തോട്ടത്തിൽ വീണുകിടക്കുന്ന പഴം പെറുക്കുകയും അരുത്. അവയെ ദരിദ്രനും പരദേശിക്കും, വിട്ടേക്കണം, ഞാൻ നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു.* (19:9,10).

ദരിദ്രർക്കു സഹായങ്ങളും, ആവശ്യമായ സംരക്ഷണവും നല്കാൻ എല്ലാവർക്കും ബാദ്ധ്യതയുണ്ടെന്നും ലേവ്യ പുസ്തകത്തിൽ പറയുന്നുണ്ട്. *നിന്റെ സഹോദരൻ ദരിദ്രനായിത്തീർന്നു നിന്റെ അടുക്കൽ വച്ചു ക്ഷയിച്ചു പോയാൽ നീ അവനെ താങ്ങേണം. അന്യനും പരദേശിയും എന്നപോലെ അവൻ നിന്റെ ലാഭവും വാങ്ങരുത്; നിന്റെ ദൈവത്തെ ഭയപ്പെടേണം, നിന്റെ സഹോദരൻ നിന്റെ അടുക്കൽ പാർക്കേണം* (25:35,36)

സമ്പത്തിന്റെ വിനിയോഗം ദൈവേഷ്ടമനുസരിച്ചായിരിക്കണം. ന്യായമല്ലാത്ത മാർഗ്ഗത്തിലൂടെ സമ്പത്ത് സമ്പാദിക്കുകയും ദരിദ്രരോടുള്ള കടമയും ഉത്തരവാദിത്വവും നിർവ്വഹിക്കാതെ ജീവിക്കുകയും ചെയ്ത ചുങ്കക്കാരിൽ പ്രമാണിയും ധനവാനുമായ സക്കായിയെ മാനസാന്തരപ്പെടുത്തി പുതിയ മനുഷ്യനാക്കുന്ന യേശുതമ്പുരാന്റെ സാമ്പത്തികവീക്ഷണം ശ്രദ്ധേയമാണ്. (വി.ലൂക്കോസ് 19:1-10). സക്കായി തന്റെ വസ്തുവകയിൽ പാതി ദരിദ്രർക്കു കൊടുക്കുന്നതിനു തയ്യാറായി. അതുവഴി ദരിദ്രരോടുള്ള ധനികരുടെ കടപ്പാട് വ്യക്തമാക്കപ്പെടുകയാണ്. കരമസോവു സഹോദരന്മാർ എന്ന പ്രശസ്ത നോവലിലെ ഫാദർ സോസിമ എന്ന കഥാപാത്രത്തെക്കൊണ്ടു സാഹിത്യകാരനായ ഡോസ്റ്റോയോവിസ്കി പറയിക്കുന്ന ഒരു കാര്യമുണ്ട്. നമ്മുടെ

അടിസ്ഥാനം. സമ്പത്തിന്റെ അവകാശികൾ മനുഷ്യരാണെങ്കിലും അതിന്റെ ഉടമ ദൈവമാണ്! (ലേവ്യപുസ്തകം 25:23) ഈ ലോകവും, ഈ ലോകത്തിലുള്ളവയൊക്കെയും മനുഷ്യനുവേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. ഈ ലോകത്തിലുള്ള വസ്തുക്കൾ സമത്വഭാവേന ഓരോ മനുഷ്യനും ലഭ്യമാക്കണം. ദാരിദ്ര്യവും വിശപ്പും അനുഭവിക്കുവാൻ ഒരാൾക്കും ഇടവരരുത്; അത്രയ്ക്കധികം സമ്പത്ത് ദൈവം ഈ ലോകത്തിൽ ഒരുക്കിയിട്ടുണ്ട്. മഹാത്മജിയുടെ *സർവ്വോദയ* സിദ്ധാന്തം (Philosphy of Welfare for all) ഇവിടെ യോജിക്കുന്നുണ്ട്. അദ്ദേഹമിപ്രകാരം പറയുന്നു. *ഭൂമി ദൈവത്തിന്റേതാണ്. മനുഷ്യവംശം മുഴുവനും വേണ്ടിയാണ് ദൈവം അത് നല്കിയിരിക്കുന്നത്; എല്ലാ മനുഷ്യരുടെയും പൊതു ഉപയോഗത്തിനും ക്ഷേമത്തിനും വേണ്ടിയാണത്. സ്വകാര്യ ഉടമസ്ഥതയുടെ പേരിൽ ഭൂമി വിഭജിക്കുകയും അതിരുകൾ സ്ഥാപിക്കുകയും ബലംകൊണ്ട് അത് സംരക്ഷിക്കുകയും ചെയ്യുന്ന സംവിധാനം മനുഷ്യസൃഷ്ടിയാണ്.* ഓരോ മനുഷ്യനും അവന്റെ ജീവിതത്തിന് അനിവാര്യമായവ സ്വായത്തമാക്കുന്നതിനുള്ള അവകാശമുണ്ടെങ്കിലും, ആ അവകാശം ഒരിക്കലും പരിധിയില്ലാത്ത അവകാശമല്ല. കടമകളാലും ഉത്തരവാദിത്വങ്ങളാലും നിയന്ത്രിതമായ അവകാശത്തെക്കുറിച്ചാണ് ഗാന്ധിജി എന്നും ചിന്തിച്ചിട്ടുള്ളത്. മറ്റുള്ളവരുടെ ജീവിക്കുവാനുള്ള അവകാശം നിഷേധിക്കപ്പെടരുതെന്നു ചുരുക്കം.

എല്ലാവർക്കും എല്ലാവിധമായ ക്ഷേമവും ഐശ്വര്യവുമാണ് ദൈവം ആഗ്രഹിക്കുന്നത്. ദരിദ്രരും അധികം ധനികരുമായ ഒരു സമൂഹമല്ല നാം സ്വപ്നം കാണേണ്ടത്. എല്ലാവരുടെയും ക്ഷേമവും ഐശ്വര്യവും ഉറപ്പുവരുത്തുകയെന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. ആ ലക്ഷ്യത്തിലേക്കു എത്തിച്ചേരുവാൻ നമ്മെ സഹായിക്കുന്ന പ്രാർത്ഥനയാണ് ആഗൂരിന്റെത്. വി. വേദപുസ്തകത്തിൽ, എല്ലാ മനുഷ്യരുടെയും ക്ഷേമം ഉറപ്പുവരുത്തുന്നതിനാവശ്യമായ സാമ്പത്തിക നിയമങ്ങളാണ് അനാവരണം ചെയ്യപ്പെടുന്നത്. (ആവർത്തന പുസ്തകം 15:4)

ധനികന്മാരിൽ ഏറ്റവും ദുഷിച്ചവർപോലും അവസാനം സ്വന്തം ധനത്തെച്ചൊല്ലി പാവങ്ങളുടെ മുമ്പാകെ ലജ്ജിച്ചു തലകുനിക്കും. പാവങ്ങൾ അവന്റെ വിനയം കണ്ടു കാര്യം മനസ്സിലാക്കി അവനു മാപ്പു കൊടുക്കും. സക്കായിയും ഇതാണ് ചെയ്തത്.

ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും ഉപമയിലൂടെ യേശുതമ്പുരാൻ വ്യക്തമാക്കുന്നതും ദരിദ്രരോടുള്ള ധനികരുടെ കടമയുടെയും ഉത്തരവാദിത്വത്തിന്റെയും ഗൗരവസ്വഭാവമാണ് (വി. ലൂക്കോസ് 16:19–31). വളരെയേറെ സമ്പത്തുണ്ടായിരുന്ന ഒരാൾ നിരാശയോടെ വിഷാദിച്ച് യേശുതമ്പുരാന്റെ അടുക്കൽ നിന്നും തിരിച്ചുപോയതായി വി. മർക്കോസിന്റെ സുവിശേഷത്തിൽ കാണുന്നു. നിത്യജീവനെ അവകാശമാക്കുവാൻ താൻ എന്തു ചെയ്യണമെന്ന് യേശുതമ്പുരാൻ മറുപടി നല്കുന്നുണ്ട്. നിനക്കുള്ളത് എല്ലാം വിറ്റ് ദരിദ്രർക്കു കൊടുക്കുക എന്ന്. അയാൾ വളരെ സമ്പത്തുള്ളവൻ ആയതിനാൽ വിഷാദിച്ച് ദുഃഖിതനായി തിരികെ പോയി. (വി. മർക്കോസ് 10:17–22) ഇത് ദൈവത്തെ നിഷേധിക്കലാണ്. സമ്പത്ത് അധികമായാൽ ഈ നിഷേധിക്കലിന് വളരെ സാദ്ധ്യതയുണ്ട്. വളരെ ദരിദ്രനായാലും കുഴപ്പമാണ്. ദരിദ്രനായിത്തീർന്നിട്ടു മോഷ്ടിച്ച് തന്റെ ദൈവത്തിന്റെ നാമത്തെ തീണ്ടിപ്പാൻ സംഗതിവരും. ധനം സമ്പാദിക്കുക എന്നത് ജീവിതത്തിന്റെ പരമമായ ലക്ഷ്യമായി കാണുന്ന ആധുനിക മനുഷ്യന്റെ മുമ്പാകെ സക്കായിയുടെ മാനസാന്തരവും ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും ഉപമയും ചില സന്ദേശങ്ങൾ നല്കുന്നുണ്ട്.

മഹാത്മാഗാന്ധിയെ ഏറ്റവുമധികം സ്വാധീനിച്ച കൃതികളിലൊന്നാണ് ജോൺ റസ്കിന്റെ Unto this Last എന്ന പുസ്തകം. ഗാന്ധിജിയുടെ ജീവിതത്തെത്തന്നെ പരിവർത്തന വിധേയമാക്കിയ കൃതി. 11–ാം മണിക്കൂറിൽ ജോലിക്കായി വിളിക്കപ്പെട്ട തൊഴിലാളിക്ക് പ്രഭാതം മുതൽ ജോലിചെയ്ത തൊഴിലാളിക്ക് നല്കിയതുപോലെ ഒരു വെള്ളിക്കാശ് കൊടുത്തതിനെ നീതിയായി ചിത്രീകരിക്കുന്ന യേശുതമ്പുരാന്റെ ആശയമാണിതിൽ കാണിക്കുന്നത് (വി. മത്തായി 20:1–16). ജീവിക്കുവാൻ ആവശ്യമായവ കണ്ടെത്തുവാനുള്ള മനുഷ്യന്റെ മാർഗ്ഗങ്ങളിൽ ഒന്നായ തൊഴിലിനുള്ള അവസരം ലഭ്യമാകാത്തവർക്കു ജീവിക്കുവാനാവശ്യമായവ നല്കുവാൻ സമൂഹാംഗങ്ങൾക്കു കടമയും ഉത്തരവാദിത്വവുമുണ്ടെന്നും, അത് ലഭിക്കുവാൻ തൊഴിൽരഹിതർക്കു അവകാശമുണ്ടെന്നുമുള്ള സത്യം സ്പഷ്ടമാക്കപ്പെടുന്നു. പരിഷ്കൃതരാജ്യങ്ങളൊക്കെയും ഈ പരമാർത്ഥം ഇന്ന് അംഗീകരിച്ചുകൊണ്ടിരിക്കുകയാണ്.

വളരെ നിസ്സഹായനും നിരാലംബനുമായവന്റെ ക്ഷേമം ഉറപ്പു വരുത്തുക എന്നത് ഒരു സമൂഹത്തിന്റെ വളരെ ഗൗരവമേറിയ ഉത്തരവാദിത്വവും കടമയുമാണ്. പരിശുദ്ധനായ യാക്കോബ് ശ്ലീഹാ പറയുന്നു *പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധവും നിർമലവുമായുള്ള ഭക്തിയോ അനാഥരെയും വിധവമാരെയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും, ലോകത്താലുള്ള കളങ്കം പറ്റാതവണ്ണം തന്നെത്താൻ കാത്തുകൊള്ളുന്നതും ആകുന്നു.* (1:27). ആദിമ ക്രൈസ്തവ സമൂഹാംഗങ്ങൾ തങ്ങളുടെയിടയിലെ അവശരെയും ദാരിദ്ര്യം അനുഭവിക്കുന്നവരെയും സഹായിക്കുന്നതിൽ വളരെ താല്പരരായിരുന്നു. (2 കൊരിന്ത്യർ 8:1–15, അപ്പോ. പ്രവർത്തികൾ 4:32–35). പരിശുദ്ധനായ പൗലോസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ 2–ാം ലേഖനത്തിൽ പറയുന്നത് ശ്രദ്ധേയമാണ്. *മറ്റുള്ളവർക്ക് സുഭിക്ഷവും നിങ്ങൾക്ക് ദുർഭിക്ഷവും വരേണം എന്നല്ല സമത്വം വേണം എന്നത്രേ. സമത്വം ഉണ്ടാവാൻ തക്കവണ്ണം അവരുടെ സുഭിക്ഷം നിങ്ങളുടെ ദുർഭിക്ഷത്തിന് ഉതകേണ്ടതിന് ഇക്കാലം നിങ്ങൾക്കുള്ള സുഭിക്ഷം അവരുടെ ദുർഭിക്ഷത്തിന് ഉതകട്ടെ* (8:13, 14). *ഏറെ പെറുക്കിയവന് ഏറെയും കുറെ പെറുക്കിയവനു കുറവും കണ്ടില്ല* (2 കൊരിന്ത്യർ 8:15; പുറപ്പാട് 16:18). എല്ലാവർക്കും സമൃദ്ധിയുണ്ടാകണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. പക്ഷേ, ആ സമൃദ്ധിയിൽ ദൈവം നിഷേധിക്കപ്പെടരുതെന്നു ചുരുക്കം.

സമത്വസുന്ദരമായ ഒരു സാമ്പത്തീക കാഴ്ചപ്പാട് നമുക്കുണ്ടാകണം. നാം അംഗങ്ങളായുള്ള സമൂഹങ്ങളിൽ നാം അനീതിക്കും ചൂഷണത്തിനുമെതിരായി ശബ്ദമുയർത്താൻ കഴി

വുള്ളവരാകണം. അഴിമതിക്കെതിരെ പോരാടുന്ന ശക്തിദുർഗ്ഗങ്ങളായി വളരണം. ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു, വെന്നു (വി.യോഹന്നാൻ 14:6) പഠിപ്പിച്ച യേശുതമ്പുരാനെ മാതൃകയാക്കി, അവന്റെ ഭാവം ഉൾക്കൊണ്ട്; നന്മയിൽ നിന്നും വ്യതിചലിക്കാതെ അവൻ കാണിച്ചുതന്ന പാതയിലൂടെ നമുക്കു മുന്നോട്ടുപോകാം. ആഗൂരിനെപ്പോലെ നമുക്കും പ്രാർത്ഥിക്കാം, അതിനനുസരിച്ച് ജീവിതത്തെ ക്രമീകരിക്കാം. മദർ തെരേസയുടെ ഒരു പ്രാർത്ഥനയോടെ അവസാനിപ്പിക്കട്ടെ, അതിപ്രകാരമാണ്:

*ഇന്നലത്തെ ദിവസം കഴിഞ്ഞുപോയി, നാളത്തെ ദിവസം എത്തിയിട്ടുമില്ല. നമുക്കുള്ളത് ഇന്നു മാത്രമാണ്. അവിടെ നമുക്കാരംഭിക്കാം.*

എല്ലാവരും ഇന്ന് ഭയങ്കര തിരിക്കിലാണെന്ന് തോന്നുന്നു, കൂടുതൽ വികസനത്തിനും കൂടുതൽ സമ്പത്തിനും വേണ്ടിയാണ് എല്ലാവരും ഓടുന്നത്. അതുകൊണ്ട് മക്കൾക്ക് മാതാപിതാക്കളെ കാണാൻ നേരമില്ല. മാതാപിതാക്കൾക്കാണെങ്കിൽ തമ്മിൽ തമ്മിൽ കാണാനും നേരമില്ല. അങ്ങനെ ലോകത്തിന്റെ സമാധാനം വീട്ടിൽ തകർന്നു തുടങ്ങുന്നു.

ചെറിയ സംഗതികൾ തീർച്ചയായും ചെറിയവതന്നെ. പക്ഷെ ചെറിയ സംഗതികളിൽ വിശ്വസ്തരായിരിക്കുക എന്നത് വലിയ സംഗതിതന്നെയാണ്.

ഒരു ത്യാഗപ്രവൃത്തി യാഥാർത്ഥ്യമാകണമെങ്കിൽ അതിനൊരു വില കൊടുത്തേ മതിയാകൂ. അത് നമ്മെ മുറിപ്പെടുത്തണം, നമ്മെ ശൂന്യമാക്കണം.

നിശബ്ദതയുടെ ഫലമാണ് പ്രാർത്ഥന. പ്രാർത്ഥനയുടെ ഫലമോ വിശ്വാസം. വിശ്വാസത്തിന്റെ ഫലമോ സേവനത്തിന്റെ ഫലമോ സ്നേഹം, സ്നേഹത്തിന്റെ ഫലമോ സേവനം സേവനത്തിന്റെ ഫലമോ സമാധാനം.

ലോകമാസകലം വിശപ്പിലും ദാരിദ്ര്യത്തിലും ജീവിച്ച് മരിക്കുന്നവരെ സേവിപ്പാൻ കർത്താവേ, ഞങ്ങളെ യോഗ്യരാക്കണേ. അവരുടെ ഇന്നത്തെ ആഹാരം അവർക്ക് നല്കാൻ ഞങ്ങളെ ഉപയോഗിക്കണമേ. ഞങ്ങളുടെ മനസ്സിലുള്ള സ്നേഹത്തിലൂടെ അവർക്ക് സമാധാനവും സന്തോഷവും നല്കണമേ.

❒

---

*(വിശുദ്ധ മാമോദീസാ സുറിയാനി പാരമ്പര്യത്തിൽ*

*തുടർച്ച....... പേജ് 10)*

വിമുക്തനാക്കി സഭയെന്ന ദേവാലയത്തിലെ ജീവനുള്ള കല്ലുകളായി (1 പത്രോ. 2 : 5) പ്രതിഷ്ഠിക്കുകയാണ് സ്നാനത്തിൽ മാമോദീസായിലൂടെ ക്രിസ്തുവിന്റെ പോരാളിയായി ത്തീരുന്ന മനുഷ്യൻ, സാത്താനുമായി യുദ്ധത്തിലേർപ്പെടുകയാണ്. സാത്താനോടും തിന്മയുടെ ശക്തികളോടുമുള്ള യുദ്ധപ്രഖ്യാപനമാണ് ബഹിഷ്ക്കരണം. ഇനി സാത്താനു സ്നാനാർഥിയുടെ മേൽ അധികാരമില്ലെന്ന് സഭ പ്രഖ്യാപിക്കുകയാണ്. പാമ്പാക്കുട ക്രമത്തിലെ പ്രാർത്ഥനയിൽ ഇപ്രകാരം പറയുന്നു. അല്ലയോ അശുദ്ധാത്മാവേ വരുവാനിരിക്കുന്ന ന്യായവിധിയെ നീ ഭയപ്പെട്ടുകൊള്ളുക., ദൈവസൃഷ്ടിയെ നീ സമീപിക്കരുത്, എന്തെന്നാൽ അത് പിശാചുക്കളുടെ അധിവാസസ്ഥലമല്ല, ദൈവത്തിന്റെ ആലയമാകുന്നു. അശുദ്ധാത്മാവേ നീ സമൂലം വേഗത്തിൽ നിശ്ശേഷം നീങ്ങിപ്പോവുക. മത്സരിക്കരുത്.

സ്നാനാർഥിയുടെ സ്വാതന്ത്ര്യപ്രഖ്യാപനമാണ് ബഹിഷ്ക്കരണം. ഇനി അയാൾ സാത്താന്റെ അടിമയല്ല. ദൈവരാജ്യത്തിന്റെ പൗരനാണ്. മൊപ്സുവെസ്ത്യായിലെ തിയോദോർ എഴുതുന്നു. ദൈവരാജ്യത്തിൽ വാസവും പൗരത്വവും പ്രതീക്ഷിച്ചുകൊണ്ട് നിങ്ങൾ നിങ്ങളുടെ പേരുകൾ (ജീവപുസ്തകത്തിൽ) എഴുതുമ്പോൾ സാത്താനുമായി വ്യവഹാരം ആരംഭിക്കുന്നു. ബഹിഷ്ക്കരണ(Exorcism) ത്തിലൂടെ സാത്താന്റെ ദാസ്യത്തിൽ നിന്നും നിങ്ങൾ വിമുക്തരായിരിക്കുന്നു എന്നു വിധി പ്രസ്താവിക്കുന്നു.

*(തുടരും,..)*

❒

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# പൗരസ്ത്യ കാതോലിക്കേറ്റ്

## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ

## 1976 – 1983

### സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ

### (Codified and edited)

*(പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്ന് സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ അംഗീകാരത്തോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് പ.സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ കാലത്ത് 1976 മുതൽ നടത്തിയിട്ടുള്ള പ. സുന്നഹദോസുകളുടെ പ്രസക്ത നിശ്ചയങ്ങൾ സമാഹരിച്ച് പ്രകാശനം ചെയ്തിട്ടുള്ളവയാണ് ഇത്.)*

*(കഴിഞ്ഞ ലക്കം തുടർച്ച......)*

.

## IX

### 1980 ഫെബ്രുവരി സുന്നഹദോസ്

**1. പുസ്തക പ്രസിദ്ധീകരണം**

1979 ഫെബ്രുവരി സുന്നഹദോസ് നിശ്ചയിച്ചപ്രകാരം പ്രസിദ്ധീകരണ കമ്മറ്റി പ്രസിദ്ധീകരണം തുടങ്ങുന്നതുവരെ സഭയിൽ പൊതുവായി ഉപയോഗിക്കുവാനുള്ള ആരാധനാ പുസ്തകങ്ങൾ സുറിയാനി ക്രമങ്ങളുടെ തർജ്ജമകൾ മുതലായ സഭാസംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധീകരണം ചെയ്യുന്നതിന് ആഗ്രഹിക്കുന്നവർ അവ പ്രസിദ്ധീകരണം ചെയ്യുന്നതിനുള്ള അനുമതിക്കായി പ. കാതോലിക്കാ ബാവായോടപേക്ഷിക്കേണ്ടതും പ. സുന്നഹദോസ് നിശ്ചയിച്ചിട്ടുള്ള പ്രസിദ്ധീകരണകമ്മറ്റി ആ വക പുസ്തകങ്ങൾ പരിശോധിച്ച് ശുപാർശ ചെയ്യുന്നതനുസരിച്ച് പ. കാതോലിക്കാ ബാവാ നൽകുന്ന അനുമതിയോടുകൂടി മാത്രം പ്രസിദ്ധീകരിക്കേണ്ടതും പ്രസിദ്ധീകരണ കമ്മറ്റി പ്രസിദ്ധീകരണം തുടങ്ങുമ്പോൾ പ്രസ്തുത പുസ്തകങ്ങളുടെ പകർപ്പവകാശം (Copy Right) പ്രസിദ്ധീകരണ കമ്മറ്റിക്ക് ഇരിക്കുന്നതുമാകുന്നു.

**2. വി. കുർബ്ബാന ജനങ്ങൾക്കു കൊടുക്കേണ്ട സമയത്തെപ്പറ്റി**

വി. കുർബ്ബാന മദ്ധ്യേ കുർബ്ബാന തക്സായിൽ പറഞ്ഞിരിക്കുന്ന സമയത്തുതന്നെ ജനങ്ങൾക്കു വി. കുർബ്ബാന കൊടുക്കുന്നത് അഭിലഷണീയമായി പ. സുന്നഹദോസ് കരുതുന്നതിനാൽ ആയതു സംബന്ധിച്ച് താഴെ പറയുന്ന രീതികൾ അവലംബിക്കേണ്ടതാണെന്നു തീരുമാനിച്ചു.

1) വൈദികർ വി. ശരീരരക്തങ്ങൾ (കാസായും പീലാസായും) എഴുന്നള്ളിച്ച് പടിഞ്ഞാറോട്ടു കൊണ്ടുവന്നതിനുശേഷം കൈകളഴിച്ച് 'ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമേ നിനക്കു സ്തുതി നിനക്കു സ്തുതി' എന്ന സ്തോത്ര പ്രാർത്ഥന ചൊല്ലുന്നതിനു മുമ്പായി വിരിച്ചൊരുക്കിയിട്ടുള്ള ഒരു പ്രത്യേക പീഠത്തിൽ കാസ വച്ചതിന്റെ ശേഷം പീലാസായിൽ നിന്നും വി. കുർബ്ബാന കൊടുക്കേണ്ടതും തദവസരത്തിൽ തവി (Spoon) ഉപയോഗിക്കാതെ കൈകൊണ്ടു കൊടുക്കുന്നെങ്കിൽ വെള്ളപാത്രത്തിൽ (മ്ശംശോനീസോ) കൈവിരലുകൾ കഴുകി തൂവാലകൊണ്ട് തുടയ്ക്കുകയും വീണ്ടും കാസായെടുത്ത് മേൽപറഞ്ഞ സ്തോത്രപ്രാർത്ഥന ചൊല്ലി പൂർത്തിയാക്കുകയും ചെയ്ത ശേഷം തിരിഞ്ഞ്

ത്രോണോസിൽ അവ കൊണ്ടുപോയി വയ്ക്കുകയും ചെയ്യണം.

2) മറ്റു വൈദികനോ പൂർണ്ണശെമ്മാശനോ സന്നിഹിതനെങ്കിൽ മേല്പറഞ്ഞ പ്രകാരം പീഠത്തിൽ വയ്ക്കുന്നതിനു പകരം കാസാ അയാളുടെ കയ്യിൽ കൊടുത്തതിനു ശേഷം പീലാസായിൽ നിന്നും വി. കുർബ്ബാന കൊടുക്കാവുന്നതാകുന്നു.

3) പീഠമോ മറ്റു വൈദികനോ പൂർണ്ണശെമ്മാശനോ ഇല്ലെങ്കിൽ കാസായും പീലാസായുമായി തിരിച്ചുപോയി ത്രോണോസിൽ കാസാ വച്ചശേഷം പീലാസായുമായി പടിഞ്ഞാറോട്ടുവന്ന് വി. കുർബ്ബാന കൊടുക്കാവുന്നതും ബലിപീഠത്തിൽ തിരിച്ചുചെന്ന് ആവശ്യമെങ്കിൽ കൈവിരലുകൾ വെള്ളപാത്രത്തിൽ കഴുകി തുടച്ചശേഷം കാസായും പീലാസായും എടുത്തുകൊണ്ട് പടിഞ്ഞാറോട്ടുവന്ന് സ്തോത്രപ്രാർത്ഥന ചൊല്ലിയശേഷം പതിവുപോല ത്രോണോസിൽ അവ കൊണ്ടുപോയി വയ്ക്കുകയും ചെയ്യാവുന്നതാണ്.

4) മേല്പറഞ്ഞ രീതിയിൽ വി. കുർബ്ബാന ജനങ്ങൾക്ക് നല്കണം. എന്നാൽ ആൾപ്പെരുപ്പം കൊണ്ടോ മറ്റു കാരണങ്ങളാലോ അതിനു സൗകര്യമില്ലാതെ വന്നാൽ ഇപ്പോൾ സാധാരണചെയ്യുന്ന പ്രകാരം വി. കുർബ്ബാന കഴിഞ്ഞശേഷം വി. കുർബ്ബാന കൊടുക്കുന്നതിന് വിരോധമില്ലാത്തതാകുന്നു.

**3. സായാഹ്ന കുർബ്ബാന**

1) സന്ധ്യയാകുമ്പോൾ പുതിയ ദിവസം ആരംഭിക്കുമെന്നുള്ള ഓർത്തഡോക്സ് സുറിയാനിസഭയുടെ പരിഗണന കണക്കിലെടുത്തും ഒരു ദിവസം ഒരു വി. കുർബ്ബാന മാത്രമേ ഒരു വൈദികൻ ചൊല്ലാവുള്ളൂ എന്ന നിബന്ധന പാലിച്ചും ഞായറാഴ്ച പ്രഭാതത്തിൽ വി. കുർബ്ബാന ചൊല്ലിയ വൈദികന് ഞായറാഴ്ച ഉച്ചഭക്ഷണം കഴിഞ്ഞ് ആറുമണിക്കൂർ ഭക്ഷണം കൂടാതെ കഴിഞ്ഞ ശേഷം അന്നു വൈകിട്ട് സന്ധ്യാനമസ്കാരം കഴിഞ്ഞ് വീണ്ടും വി. കുർബ്ബാന ചൊല്ലുവാൻ അനുവദിക്കുന്ന രീതി പരീക്ഷണാർത്ഥം ഡൽഹി മെത്രാസനത്തിൽ നടപ്പിൽ വരുത്തി. (1978 ജൂലൈ നിശ്ചയം)

2) മേല്പറഞ്ഞ രീതി ഞായറാഴ്ച ദിവസം മാത്രമല്ല ഇടദിവസങ്ങളിലും പരീക്ഷണാർത്ഥം ഡൽഹി ഭദ്രാസനത്തിലും കൽക്കട്ടാ മെത്രാസനത്തിലും നടപ്പിലാക്കി. (1979 ഫെബ്രുവരി നിശ്ചയം)

3) പ്രസ്തുത വിഷയത്തെപ്പറ്റി ഡൽഹി മെത്രാപ്പോലീത്തയുടെയും കൽക്കട്ടാ മെത്രാപ്പോലീത്തയുടെയും റിപ്പോർട്ടുകളുടെ വെളിച്ചത്തിൽ സായാഹ്ന കുർബ്ബാനയെ സംബന്ധിച്ച് 1980 ഫെബ്രുവരി സുന്നഹദോസ് താഴെപറയുന്ന തീരുമാനങ്ങൾ ചെയ്തു.

a) ഡൽഹി, കൽക്കട്ട എന്നീ മെത്രാസനങ്ങൾക്ക് പരീക്ഷണാർത്ഥം അനുവദിച്ചിട്ടുള്ള സായാഹ്ന കുർബ്ബാന ബാഹ്യകേരളത്തിലെ എല്ലാ മെത്രാസനങ്ങളിലും അത്യാവശ്യമുള്ള മറ്റു സ്ഥലങ്ങളിലും നടത്തുന്നതിന് അനുവദിച്ചിരിക്കുന്നു.

b) തലേദിവസം വൈകിട്ട് വി. കുർബ്ബാന ചൊല്ലിയ ബലിപീഠത്തിലോചൊല്ലിയ പട്ടക്കാരനോ പിറ്റേദിവസം സന്ധ്യക്കല്ലാതെ വീണ്ടും വി. കുർബ്ബാന ചൊല്ലാവുന്നതല്ല.

c) മേല്പറഞ്ഞ അനുവാദപ്രകാരം വി. കുർബ്ബാന അർപ്പിക്കുന്ന പട്ടക്കാരും വി. കുർബ്ബാനക്കു കൂടുന്ന ശുശ്രൂഷകരും, അനുഭവിക്കുന്നവരും സംബന്ധിക്കുന്നവരും ഉച്ചഭക്ഷണം കഴിഞ്ഞ് ആറുമണിക്കൂറോളം ഉപവാസമനുഷ്ഠിക്കണം. ചൂടു കൂടുതലുള്ള സ്ഥലങ്ങളിൽ ദാഹശമനാർത്ഥം വെള്ളം കുടിക്കാവുന്നതാണ്.

d) വി. കുർബ്ബാന ചൊല്ലുന്ന പട്ടക്കാരും ശുശ്രൂഷകരും മറ്റും കഴിവുള്ളിടത്തോളം അത്രയും സമയം ലൗകികപ്രവർത്തനങ്ങളിൽ നിന്നും ഒഴിഞ്ഞ് മൗനം ആചരിക്കുകയും വേദവായന, ഭക്തിസംവർദ്ധകമായ വായനകൾ (Devotional reading) ധ്യാനം മുതലായവ നടത്തുകയും വേണം.

e) സന്ധ്യക്ക് ആറുമണിക്ക് നമസ്കാരവും തുടർന്ന് വി. കുർബ്ബാനയും നടത്താവുന്നതാകുന്നു. നമസ്ക്കാരത്തിനു സന്ദർഭം പോലെ പിറ്റേദിവസത്തെ സാധാരണ നമസ്ക്കാരമോ ഞായറാഴ്ചയോ മറ്റു പെരുന്നാളുകളോ എങ്കിൽ പെങ്കിസാനമസ്കാരമോ ബുധനാഴ്ച നമസ്കാരമോ കൃംതാ നമസ്കാരമോ ക്രമപ്രകാരം ചൊല്ലാം.

f) വി. കുർബ്ബാനയ്ക്കു മുമ്പ് തലേദിവസത്തെ ഒമ്പതാംമണി (ഇരുപത്തി രണ്ടര) അന്നത്തെ സന്ധ്യാ, സൂത്താറാ എന്നീ നമസ്ക്കാരങ്ങൾ ചൊല്ലേണ്ടതാണ്. (പാതിരാ, പ്രഭാതം, മൂന്നാം മണി, ഉച്ച എന്നീ യാമനമസ്ക്കാരങ്ങൾ വെളുപ്പാൻ കാലത്തേക്കു മാറ്റിവയ്ക്കാവുന്നതുമാകുന്നു.) സൂത്താറാ നമസ്ക്കാരത്തിനുമുമ്പോ

ബോവൂസാ കഴിഞ്ഞോ വി. കുർബ്ബാനയ്ക്കുള്ള പൊതു പ്രൊമിയോൻ ചൊല്ലിയ ശേഷം വി. കുർബ്ബാനയുടെ തൂയോബായ്ക്കായി വൈദികനു മദ്ബഹായിലേക്കു കയറിപ്പോകാവുന്നതാണ്. മറ്റുള്ളവർ ശേഷം നമസ്ക്കാരവും പഴയനിയമവായനയും വി. കുർബ്ബാന പരസ്യമായി തുടങ്ങുന്നതിനു മുമ്പുള്ള ഗീതങ്ങളും ചൊല്ലിക്കഴിയുമ്പോൾ വി. കുർബ്ബാന പരസ്യമായി ആരംഭിക്കും.

g) വി. കുർബ്ബാന അപ്പം (ഹമ്മീറാ) ഉണ്ടാക്കുന്നതിനുള്ള മാവ് പുളിക്കുന്നതിന് ആവശ്യമുള്ള സമയം അടിച്ചുകാച്ചുന്നതിനുമുമ്പ് കിട്ടത്തക്കവണ്ണം മാവ് കുഴച്ചു വയ്ക്കണം. മാവ് പുളിക്കുന്നതിന് ഉഷ്ണകാലത്തേക്കാൾ സമയം ശീതകാലത്ത് ആവശ്യമാണ്.

h) ഞായറാഴ്ച വൈകിട്ടു മാത്രമല്ല മറ്റിടദിവസങ്ങളിലും മേല്പറഞ്ഞ നിർദ്ദേശങ്ങളനുസരിച്ച് വൈകിട്ട് വി. കുർബ്ബാന ചൊല്ലാവുന്നതാണ്.

**ഹിന്ദി കുർബ്ബാന തക്സ**

കോട്ടയം ബസേലിയോസ് കോളേജ് ഹിന്ദി പ്രൊഫസർ കെ.എം. കുരിയാക്കോസ് പരിഭാഷപ്പെടുത്തി വിദഗ്ധ സഹായത്തോടുകൂടി ഗാനങ്ങൾ രാഗത്തിലാക്കി (tune ചെയ്ത്) തയ്യാറാക്കിയിട്ടുള്ള ഹിന്ദി കുർബ്ബാന തക്സ ഹിന്ദി ഭാഷാപണ്ഡിതന്മാരെക്കൊണ്ട് പരിശോധിപ്പിച്ച് മുദ്രണം ചെയ്ത് പ്രസിദ്ധീകരിക്കുന്നതിന് പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയെ ചുമതലപ്പെടുത്തി. പ്രസ്തുത പുസ്തകത്തിന്റെ പകർപ്പവകാശം (Copy right) സഭയ്ക്കായിരിക്കുന്നതാണ്.

**വൈദികരുടെ വിവാഹം**

1) കശീശ്ശാ സ്ഥാനമേറ്റശേഷം വിവാഹം കഴിക്കുന്ന പട്ടക്കാർ കർമ്മം നടത്തുന്നതു കാനോൻ നിശ്ചയങ്ങൾക്കും സഭാനടപടികൾക്കും വിരുദ്ധമാകയാൽ ആയതു അനുവദിക്കാവുന്നതല്ല. ഈ നിയമം ലംഘിച്ചു കർമ്മം നടത്തുന്നവരുടെ പേരിൽ ഇടവക മെത്രാപ്പോലീത്തന്മാർ മുറപ്രകാരമുള്ള നടപടികൾ എടുക്കേണ്ടതാണ്. (1958 ഏപ്രിൽ 29, 1972 ഫെബ്രുവരി 18, 1976 മാർച്ച് 31 എന്നീ തീയതികളിലെ പ. സുന്നഹദോസ് നിശ്ചയങ്ങൾ)

2) സഭാനിയമപ്രകാരം കശ്ശീശന്മാർക്കും പൂർണ്ണശെമ്മാശ്ശന്മാർക്കും വിവാഹം കഴിക്കുന്നതിന് അനുവാദമില്ല. (ബാറെബ്രായുടെ ഹൂദായകാനോൻ 7-ാം അദ്ധ്യായം 4-ാം ഖണ്ഡിക നീയോ കൈസ്സറിയാ നിശ്ചയം 1)

എന്നാൽ വിവാഹം കഴിക്കുന്നതിനുള്ള അനുവാദത്തോടുകൂടി (അതായത് conditional ആയിട്ട്) പൂർണ്ണശെമ്മാശ്ശനായിട്ടുണ്ടെങ്കിൽ അങ്ങനെയുള്ള പൂർണ്ണശെമ്മാശ്ശന്മാർക്ക് സഭാപാരമ്പര്യപ്രകാരം ഈ നിയമം തടസ്സമായിരിക്കുകയില്ല.

3) പൂർണ്ണശെമ്മാശ്ശനോ പട്ടക്കാരനോ വിവാഹം കഴിക്കുവാൻ സഭ അനുവദിക്കുന്നില്ലെങ്കിലും യോഗ്യതയുള്ള വിവാഹം കഴിച്ച ശുശ്രൂഷാ സ്ഥാനികൾക്കും അത്മായക്കാർക്കും ശെമ്മാശനോ പട്ടക്കാരനോ ആകുന്നതിന് തടസ്സമില്ലാത്തതാകുന്നു.

4) വൈദികസ്ഥാനത്തേക്കു വരുന്നവർക്ക് വിധവയെയോ ഉപേക്ഷിക്കപ്പെട്ടവളെയോ വിവാഹം കഴിക്കുവാനോ പുനർവിവാഹം കഴിക്കുവാനോ അനുവാദമില്ല. (ശ്ലീഹന്മാരുടെ കാനോൻ - Apostolic Canon- XVII - (ബാറെബ്രായുടെ ഹൂദായകാനോൻ 7-ാം അദ്ധ്യായം 5-ാം ഖണ്ഡിക കാണുക)

5) വൈദികരുടെ ഭാര്യമാർ ഏകഭർത്തൃവ്രതം പാലിക്കണമെന്നുള്ളതാണ് സഭാനിയമം. അതനുസരിച്ച് അവർ ബസ്ക്യോമോമാർ (ഉടമ്പടിക്കാരികൾ) എന്നു വിളിക്കപ്പെടുന്നു. വിധവകളായിത്തീർന്നിട്ടുള്ള ബസ്ക്യോമാമാരെ മറ്റൊരാൾ വിവാഹം കഴിക്കുന്ന പാരമ്പര്യം സഭയിലില്ല.

6) വിവാഹജീവിതം നയിച്ചുകൊണ്ട് വൈദികരായിരിപ്പാൻ ആഗ്രഹിക്കുന്നവർക്ക് വിവാഹം കഴിച്ചശേഷമേ പൂർണ്ണ ശെമ്മാശ്ശൻ പട്ടം കൊടുക്കുവാൻ പാടുള്ളൂ. എന്നാൽ മൂറോൻ കൂദാശപോലുള്ള അത്യാവശ്യ സന്ദർഭങ്ങളിൽ ശുശ്രൂഷയ്ക്ക് ആവശ്യമുള്ള പൂർണ്ണശെമ്മാശ്ശനില്ലാതെ വന്നാൽ കശ്ശീശാ ആകുന്നതിനു മുമ്പ് വിവാഹം കഴിക്കുവാൻ അനുവാദം കൊടുത്തുകൊണ്ട് ആവശ്യമുള്ളിടത്തോളം പേർക്ക് Conditional ആയി പൂർണ്ണ ശെമ്മാശ്ശൻ പട്ടം കൊടുക്കുന്ന പതിവ് സഭയിൽ ഉണ്ട്. അങ്ങനെ ചെയ്യുന്നതിനും ആയതിന് അനുവാദം കൊടുക്കുന്നതിനും പ. കാതോലിക്കാ ബാവയ്ക്ക് അധികാരം ഉണ്ടായിരിക്കുന്നതാകുന്നു.

*(തുടരും......)*



# രാഷ്ട്രീയ രംഗത്ത് സഭയുടെ ഭാഗഭാഗിത്വം - 4

## വികസനവും അഴിമതിയും

വെരി. റവ. പി.യു.കുര്യാക്കോസ് കോറെപ്പിസ്കോപ്പാ

പുത്തൻ സഹസ്രാബ്ദത്തിലെ വികസന രാജ്യങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്ന രാഷ്ട്രമാണ് ഇന്ത്യയെന്ന് ലോകം വിലയിരുത്തുന്നു. ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യ രാജ്യത്തിന് അഭിമാനിക്കാവുന്ന കാര്യമാണ് അത്. കൊട്ടിഘോഷിക്കുന്നതും വരാനിരിക്കുന്നതുമായ വികസന സ്വപ്നങ്ങൾ അവിടെ നിൽക്കട്ടെ - വർത്തമാന കാല യാഥാർത്ഥ്യങ്ങളിലേയ്ക്ക് നമുക്കൊന്നു കണ്ണോടിക്കാം എല്ലാവിധ സർവ്വേകളും പഠനങ്ങളും വ്യക്തമാക്കുന്ന കാര്യം ഇന്ത്യയുടെ വികസനത്തിന്റെ വഴിതടയുന്ന പ്രധാനപ്പെട്ട ഘടകം അഴിമതിയാണെന്നാണ്.

വികസനവും അഴിമതിയും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളത്. എവിടെയാണ് ഇത് സ്ഥിതിചെയ്യുന്നത് എന്നു ചോദിച്ചാൽ രാജ്യത്തിന്റെ ജീവനാഡികളിൽ അത് മലിന രക്തംപോലെ കുതിച്ചുപായുകയാണെന്ന് പറയേണ്ടിവരും. രാഷ്ട്രീയത്തിലും ഉദ്യോഗസ്ഥതലത്തിലും പണ്ടേ രൂഢമൂലമായ ഈ മാരകരോഗം ജനാധിപത്യത്തിലെ ധാർമ്മികതയെ നിലനിർത്തുന്ന കോടതിയിലും തിരുത്തൽശക്തികളായ മാധ്യമങ്ങളിൽപോലും പിടിമുറുക്കുകയാണ്. സ്ഥാപനവൽക്കരിക്കപ്പെട്ട അഴിമതിയുടെ തല തകർക്കാതെ ഇന്ത്യയുടെ സമഗ്ര വികസനം അസാധ്യമാണ്. കോടികൾ ചെലവഴിച്ച് നടപ്പിലാക്കുന്ന വികസന പദ്ധതികൾ സാധാരണക്കാരായ ജനങ്ങളുടെ കൈകളിൽ എത്തിച്ചേരുന്നില്ല എന്നുള്ളതാണ് യാഥാർത്ഥ്യം.

വികസനത്തിനായി സർക്കാർ വകയിരുത്തുന്ന തുകകളുടെ പകുതിപോലും എത്തേണ്ടിടത്തെത്തുന്നില്ല. പൊതുമുതൽ സ്വകാര്യ സമ്പാദ്യമാക്കി രൂപാന്തരപ്പെടുത്തുന്ന കല സ്വായത്തമാക്കിയ രാഷ്ട്രീയക്കാരും ഉദ്യോഗസ്ഥരും ചേർന്ന് അട്ടിമറിക്കുന്ന വികസന സങ്കല്പ്പങ്ങൾ ഇന്ത്യയുടെ ശാപമാണ്. നേരാംവണ്ണം കാര്യങ്ങൾ നടന്നിരുന്നുവെങ്കിൽ ജീവിക്കാൻ മാർഗ്ഗമില്ലാതെ ആത്മഹത്യ ചെയ്യുന്ന പാവങ്ങളുടെ എണ്ണത്തിലെങ്കിലും കുറവുണ്ടാകുമായിരുന്നു.

അണക്കെട്ടുകളോ റോഡുകളോ, പാലങ്ങളോ എന്തുമാകട്ടെ നിർമ്മാണം തുടങ്ങുന്നതോടൊപ്പം തന്നെ പൊതുമുതലിന്റെ വലിയൊരു ഭാഗം കൊള്ളയടിക്കപ്പെടുകയാണ്. രാഷ്ട്രീയക്കാരും ഉദ്യോഗസ്ഥരും ചേർന്നു നടത്തുന്ന അഴിമതി എന്ന പകൽക്കൊള്ളയെ തടയാൻ ആർക്കും കഴിയാതെ പോകുന്ന അവസ്ഥയാണ്. അഴിമതി തടയാൻ രൂപീകരിക്കുന്ന സ്ഥാപനങ്ങളും സാവകാശം അഴിമതിയ്ക്ക് അടിമപ്പെടുകയാണ്. ഇതിനായി നിയോഗിക്കപ്പെടുന്ന സമകാലിക കാഴ്ചകൾ എത്രവേണമെങ്കിലും നമുക്കു മുന്നിലുണ്ട്.

അഴിമതിയുടെ മറ്റൊരു മൂർത്തരൂപമായി കൈക്കൂലി രാക്ഷസരൂപം പൂണ്ടു നിൽക്കുന്നു. സാധാരണക്കാരായ മനുഷ്യർക്ക് സർക്കാർ ഓഫീസുകളിൽ ചെന്ന് കാര്യം സാധിക്കണമെങ്കിൽ ഉദ്യോഗസ്ഥർക്ക് കൈക്കൂലി നൽകണമെന്ന് ഇപ്പോൾ ആരേയും പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. കൊച്ചുകുഞ്ഞിനുപോലുമറിയാം കൈക്കൂലി കൊടുക്കാതെ നിസ്സാരകാര്യങ്ങൾ പോലും നടപ്പിലാക്കാനാവാത്ത ജനാധിപത്യ രാജ്യത്താണ് താൻ ജീവിക്കുന്നതെന്ന്.

സർക്കാർ ആശുപത്രിയിൽ പിറന്നു വീഴുന്ന കുഞ്ഞിനെ കാണണമെങ്കിൽ ബന്ധുക്കൾ ആശുപത്രി ജീവനക്കാർക്ക് കൈമടക്കു

കൊടുക്കണം. ആശുപത്രിയിൽ നല്ല ചികിത്സ ലഭിക്കണമെങ്കിൽ ഡോക്ടറെ വീട്ടിൽ പോയി വേണ്ടപോലെ കാണണം. അപകടത്തിൽ പെട്ട് മെഡിക്കൽ കോളേജുകളിൽ എത്തിയാൽ സ്ട്രച്ചറിൽ കയറ്റുന്നതുമുതൽ വാരിയെറിയുവാൻ ബന്ധുക്കൾ കൈനിറയെ പണം കരുതണം. അർഹതപ്പെട്ട സർട്ടിഫിക്കറ്റുകൾ സർക്കാർ ഓഫീസിൽ നിന്ന് കൈപ്പറ്റണമെങ്കിൽ സ്ഥിരപ്പെടുത്തിയിട്ടുള്ള നിരക്കനുസരിച്ചുള്ള തുക കൊടുക്കണം. പൊതുമരാമത്തു വകുപ്പിന്റെ നിർമ്മാണ പ്രവർത്തനത്തിൽ പൂർത്തിയാക്കിയ കരാറുകാരന്റെ ബില്ലുകൾ പാസ്സാക്കണമെങ്കിൽ നിശ്ചിത ശതമാനം ബിൽ തുക എൻഞ്ചിനീയറുടെ വീടുകളിൽ എത്തിക്കണം. സർക്കാർ തലത്തിൽ ജോലി ലഭിക്കണമെങ്കിൽ കിട്ടാനിരിക്കുന്ന ശമ്പളത്തിന്റെയും സാധ്യതകളനുസരിച്ച് പണമെറിയണം. ചുമട്ടുതൊഴിലാളിയുടെ ജോലി വേണമെങ്കിൽ യൂണിയൻ നേതാവിനെ വേണ്ട രീതിയിൽ കാണണം. വാദിയുടെയും പ്രതിയുടെയും കൈയിൽ നിന്നും പണം വാങ്ങുകയും ഇരുകൂട്ടരേയും കൊള്ളയടിക്കുകയും ചെയ്യുന്ന ഉദ്യോഗസ്ഥരില്ലാത്ത ഒരു പോലീസ് സ്റ്റേഷനെങ്കിലും രാജ്യത്ത് ഉണ്ടോ എന്ന് മഷിയിട്ടു നോക്കേണ്ട അവസ്ഥയാണുള്ളത്.

ബർലിനിലെ ട്രാൻസ്പെരൻസി ഇന്റർനാഷണൽ ലോകരാഷ്ട്രങ്ങളുടെ അഴിമതിയെക്കുറിച്ച് കഴിഞ്ഞ വർഷം നടത്തിയ സർവ്വേയിൽ ഏറ്റവും അഴിമതി കുറഞ്ഞരാജ്യം ഫിൻലന്റാണ്. സിങ്കപ്പൂരിന് അഞ്ചാം സ്ഥാനവും അമേരിയ്ക്കക്ക് പതിനെട്ടാം സ്ഥാനവും ആണുള്ളത്. ഇന്ത്യയുടെ സ്ഥാനം 83-ാമത്. വികസിത രാജ്യമാകുവാൻ കുതിക്കുന്നു എന്നവകാശപ്പെടുന്ന രാഷ്ട്രത്തിന്റെ അവസ്ഥയാണ് പറഞ്ഞത്. വികസനം ആർക്കാണ് ലഭ്യമാകുന്നതെന്നാണ് ചോദ്യം. പൊതുമുതൽ സ്വന്തം ബാങ്ക് അക്കൗണ്ടിലേക്ക് ചോർത്തുന്നവരെ നിലനിർത്തിക്കൊണ്ട് എന്തു വികസനമാണ് സാധ്യമാകുന്നത്.

ജനങ്ങൾ തെരഞ്ഞെടുക്കുന്ന എം.പി. പാർലമെന്റിൽ വിഷയം അവതരിപ്പിക്കാൻ കൈക്കൂലി വാങ്ങുന്ന രാജ്യം വേറെയുണ്ടാകുകയില്ല. ജനപ്രതിനിധികളും ഉദ്യോഗസ്ഥരും ചേർന്നു സൃഷ്ടിക്കുന്ന അഴിമതിയുടെ അധോലോകത്ത് ജീവിക്കാൻ വിധിക്കപ്പെട്ടവരാണ് ഇന്ത്യക്കാർ. നമ്മുടെ യുവതലമുറയുടെയും പ്രതികരണശേഷി നഷ്ടമായിരിക്കുന്നുവെന്ന് പറയേണ്ടിയിരിക്കുന്നു. കൈക്കൂലി കൊടുത്ത് പഠിച്ചു വളർന്ന് വലുതായി ജോലി നേടിക്കഴിഞ്ഞാൽ പിന്നെ കൊയ്ത്തു തുടങ്ങുകയായി.

അഴിമതിക്കെതിരെയുള്ള നടപടി ഉണ്ടാകേണ്ടത് പ്രധാനമായും മേൽത്തട്ടിൽ നിന്നാണ്. ഇച്ഛാശക്തിയുള്ള രാഷ്ട്രീയ നേതൃത്വം വിചാരിച്ചാൽ അഴിമതിയുടെ താപ്പാനകളെ തളയ്ക്കാനാവുമെന്ന കാര്യത്തിൽ സംശയമില്ല. സത്യസന്ധതയും ധാർമ്മികതയും കൈമോശം വന്നിട്ടില്ലാത്ത നേതാക്കന്മാരും അവരുൾപ്പെട്ട സർക്കാരും വിചാരിച്ചാൽ അഴിമതി തടയാനാകും. അതിനു സഹായകമാവുന്ന ജനമുന്നേറ്റങ്ങൾക്ക് ചുക്കാൻ പിടിക്കാൻ സമൂഹത്തോടു പ്രതിബദ്ധതയുള്ള സഭയും സംഘടനകളും മുന്നോട്ടു വരട്ടെ. അല്ലാത്ത പക്ഷം, ഒരു ന്യൂനപക്ഷത്തിനു മാത്രം പ്രാപ്യമായ വികസനങ്ങളാകും നമ്മുടെ രാജ്യത്തുണ്ടാ കുന്നത്.

വിവരാവകാശ നിയമങ്ങളോ, കൈക്കൂലി വാങ്ങരുത് കൊടുക്കരുത് എന്നൊക്കെ എഴുതിയ ബോർഡുകളോ, കോടതി നിർദ്ദേശങ്ങളോ ഒന്നും ഫലപ്രദമാകില്ല. ഇച്ഛാശക്തിയുള്ള ഭരണകൂടവും പ്രതികരണശേഷിയുള്ള സമൂഹവുമാണ് അഴിമതിരഹിത രാഷ്ട്രത്തിന്റെ സ്രഷ്ടാക്കൾ. അഴിമതിക്കു കൂട്ടു നിൽക്കുകയോ അതിന്റെ ഭാഗമാകവുകയോ ചെയ്യുകയില്ല എന്ന് നമുക്ക് പ്രതിജ്ഞ എടുക്കാം. അവിടെനിന്നാകട്ടെ തുടക്കം. മഹത്തായ ഒരു ജനാധിപത്യ രാജ്യത്തിന്റെയും അഴിമതിരഹിത സമൂഹത്തിന്റെയും നിർമ്മിതിക്കുള്ള തുടക്കമിടാം.

*(തുടരും.......)*






## കണ്ടനാട് വെസ്റ്റ് ഭദ്രാസന ദിനാഘോഷവും കുടുംബ സംഗമവും

കണ്ടനാട് വെസ്റ്റ് ഭദ്രാസന ദിനാഘോഷം കുടുംബ സംഗമമായി ഫെബ്രുവരി 11 ശനിയാഴ്ച മാർ ഔഗേൻ നഗറിൽ (പിറവം സെന്റ് ജോസഫ്സ് ഹയർ സെക്കന്ററി സ്കൂൾ) ആഘോഷിച്ചു. 1995 മുതൽ ഭദ്രാസന ദിനാഘോഷം വിവിധ പരിപാടികളോടെ ആഘോഷിച്ചു വരുന്നത് 2010 മുതൽ കുടുംബ സംഗമമായി വിപുലമായി സംഘടിപ്പിച്ച് ഒരു ദിവസം മുഴുവനും ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നായി അയ്യായിരത്തോളം ഭവനങ്ങളുടെ കൂട്ടയ്മയായി നടത്തിവരികയാണ്. ഭദ്രാസനത്തിലെ എല്ലാ ഇടവക പള്ളികളിൽ നിന്നും രുചിയേറുന്ന നാടൻ ഭക്ഷണങ്ങളുടെ സ്റ്റാളുകൾ, ആദ്യഫല ശേഖരണവും ലേലവും, കലാ കായിക മേളകൾ, പൊതുസമ്മേളനം എന്നിവയാണ് പ്രധാന പരിപാടികൾ. ഇപ്രകാരം സമാഹരിക്കുന്ന തുക ഭദ്രാസനത്തിന്റെ കീഴിലുള്ള മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയുടെ ചുമതലയിൽ പ്രവർത്തിക്കുന്ന പതിനൊന്ന് ജീവകാരുണ്യ പ്രസ്ഥാനങ്ങളുടെ പ്രവർത്തനത്തിനായി വിനിയോഗിക്കുന്നു. ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ നേതൃത്വമാണ് ഇവയുടെ നടത്തിപ്പ് ഭംഗിയാക്കുന്നത്.

ഈ വർഷത്തെ കടുംബ സംഗമവും ഭദ്രാസന ദിനാഘോഷവും പരിശുദ്ധ ബസേലിയോസ് ദിദിമോസ് പ്രഥമൻ വലിയ ബാവ ഉദ്ഘാടനം ചെയ്തു. ഇടവക മെത്രാപ്പോലീത്ത അദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് എന്നീ തിരുമേനിമാർ അനുഗ്രഹ പ്രഭാഷണങ്ങൾ നടത്തി. വൈദിക ട്രസ്റ്റി റവ. ഫാ. ഡോ. ജോൺസ് അബ്രാഹാം കോനാട്ട്, അസ്സോസ്സിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് എന്നിവർ ആശംസകൾ അർപ്പിച്ച് സംസാരിച്ചു. പ്രസിദ്ധ ചലച്ചിത്ര നടൻ ശ്രീ. ജഗതി ശ്രീകുമാർ ഭദ്രാസനത്തിന്റെ ഫ്രട്ടേണിറ്റി അവാർഡ് ശ്രീ. കര്യൻ ജേക്കബിന് നൽകിക്കൊണ്ട് സംസാരിച്ചു. ഭദ്രാസന സെക്രട്ടറി റവ. ഫാ. ജേക്കബ് കുര്യൻ സ്വാഗതവും, ഭദ്രാസന കൗൺസിലംഗം റവ. ഫാ. ജോൺ വർഗീസ് കൃതജ്ഞതയും പറഞ്ഞു.

## ശവസംസ്ക്കാരം തടസ്സപ്പെടുത്തി

ഓർത്തഡോക്സ് സഭാംഗമായ പിറവം വാതക്കാട്ടേൽ വി. എം. അബ്രാഹാമിന്റെ സംസ്ക്കാര ശുശ്രൂഷകൾ സ്വന്തം ഇടവകയായ പിറവം വലിയ പള്ളിയിൽ വച്ച് തീവ്രവാദികളായ ചില യാക്കോബായക്കാർ തടസ്സപ്പെടുത്തി. മൃതശരീരം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര പള്ളിയുടെ മുറ്റത്ത് പ്രവേശിച്ചതോടെ യാക്കോബായ വിഭാഗക്കാരായ ചിലർ തടഞ്ഞ് പ്രശ്നം സൃഷ്ടിക്കുവാൻ ശ്രമിക്കുകയും മറ്റുള്ളവർ പള്ളിയകത്ത് കയറി പ്രധാനവാതിൽ ഉൾപ്പടെയുള്ള എല്ലാ വാതിലുകളും അകത്തുനിന്ന് പൂട്ടി. ഇതോടെ പ്രധാന വാതിലിനു മുൻപിൽ മൃതശരീരം ഇറക്കിവച്ച് എല്ലവരും കാത്തിരുന്നു. സ്വന്തം പിതാവിന്റെ സംസ്ക്കാരശുശ്രൂഷകളിൽ ഓർത്തഡോക്സ് സഭയിലെ വൈദികനായ ഫാ. വി. എ. മാത്യൂസിനെ പങ്കെടുപ്പിക്കുകയില്ലന്നായിരുന്നു യാക്കോബായക്കാരുടെ നിലപാട്. അഞ്ചു മണിക്കറിലേറെ നീണ്ട തർക്കങ്ങൾക്കൊടുവിൽ പള്ളി തുറക്കുകയും സംസ്ക്കാര ശുശ്രൂഷകൾ ഫാ. വി. മാത്യൂസിന്റെ കാർമികത്വത്തിൽ നടത്തുകയും ചെയ്തു.

## ഭദ്രാസന യോഗം

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽ നിന്നുമുള്ള അസ്സോസ്സിയേഷൻ പ്രതിനിധികളുടെ യോഗം 2012 ഫെബ്രുവരി 19 ഞായറാഴ്ച്ച ഉച്ചകഴിഞ്ഞ് 2 മണിക്ക് മീമ്പാറ മാർ പക്കോമിയോസ് മൗണ്ട് അരമനയിൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ കൂടി സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് റവ. ഫാ. ജോസഫ് മങ്കിടി, റവ. ഫാ. സി. എം. കുര്യാക്കോസ് ചോലാട്ട്, ശ്രീമാ ാരായ പ്രിൻസ് ഏലിയാസ് അമ്പാട്ട്പുത്തൻപുരയിൽ, റോയി കെ. വർഗീസ് കാരിക്കോട്ടിൽ, ജോമോൻ കെ. ജെ കുന്നുംമ്പുറത്ത് എന്നിവരെ നാമ നിർദ്ദേശം ചെയ്തു.

## കൂദാശ ചെയ്തു

ദേവലോകത്ത് പുതിയ സെൻട്രൽ സെക്രട്ടറിയേറ്റിലെ കാലം ചെയ്ത പരി. ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവയുടെ നാമത്തിലുള്ള ബ്ലോക്കിന്റെ കൂദാശ പരി. ബസേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ വലിയ ബാവയുടെയും പരി. ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതിയൻ കാതോലിക്ക ബാവയുടെയും കാർമ്മീകത്വത്തിൽ നടന്നു. കൂദാശയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, എബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത, ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത, അസ്സോസിയോഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ തുടങ്ങിയവർ പങ്കെടുത്തു. സഭയിലും സമൂഹത്തിലും പ്രാദേശികത വെടിഞ്ഞ് ഐക്യത്തോടെ പ്രവർത്തിക്കാൻ ജനങ്ങൾ തയ്യാറാകണമെന്ന് പരി. കാതോലിക്കാ ബാവ തദവസരത്തിൽ പറഞ്ഞു.

# നിത്യതേജസ്സിലേക്ക്



## ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

### നിരണം ഭദ്രാസനം

The Official Organ of Kandanad West Diocese of Malankara Orthodox Syrian Church
Published by Rev. Fr. Dr. O.P. Varghese, Mar Pachomios Mount, Meempara, Puthencruz, Ernakulam - 682 308
Chief Editor: Rev. Fr. Jose Thomas Poovathumkal, Printed at Printa Multicolor Offset Press, Kolenchery